# വൈക്കം മുഹമ്മദ് ബഷീർ
## (1908–1994)

1908 ജനുവരി 19-ന് വൈക്കം താലൂക്കിൽ തലയോലപ്പറമ്പിൽ ജനിച്ചു. തലയോലപ്പറമ്പിലുള്ള മലയാളം സ്കൂളിലും വൈക്കം ഇംഗ്ലീഷ് സ്കൂളിലും പഠിച്ചു. ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിൽ ചേർന്ന് സ്വാതന്ത്ര്യ സമരത്തിന്റെ ഭാഗമായി കോഴിക്കോട്ടു നടന്ന ഉപ്പുസത്യഗ്രഹത്തിൽ പങ്കു കൊണ്ടു. അതിന്റെ പേരിൽ മർദ്ദനത്തിനിരയാകുകയും ജയിൽശിക്ഷ അനുഭവിക്കുകയും ചെയ്തു. പത്തു വർഷത്തോളം ഇന്ത്യയൊട്ടാകെ സഞ്ചരിച്ചു; പിന്നീട് ആഫ്രിക്ക, അറേബ്യ തുടങ്ങിയ രാജ്യങ്ങളിലും. *ബാല്യകാലസഖി, പാത്തുമ്മായുടെ ആട്, ന്റുപ്പുപ്പാക്കൊരാനേണ്ടാർന്ന്!* എന്നീ കൃതികൾ ഇന്ത്യയിലെ പ്രധാന ഭാഷകളിലെല്ലാം തർജ്ജമ ചെയ്ത് പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. *മതിലുകൾ, ശബ്ദങ്ങൾ, പ്രേമലേഖനം* എന്നീ കൃതികളും *പൂവൻപഴം* ഉൾപ്പെടെ 16 കഥകളുടെ ഒരു സമാഹാരവും ഓറിയന്റ് ലോങ്മാൻ ഇംഗ്ലീഷിൽ പ്രസിദ്ധീകരിച്ചു. സാഹിത്യ അക്കാദമിയുടെയും കേരള സാഹിത്യ അക്കാദമിയുടെയും ഫെല്ലോഷിപ്പ് ലഭിച്ചിട്ടുണ്ട്. ഇന്ത്യാഗവണ്മെന്റ് പദ്മശ്രീ നല്കി ആദരിച്ചു. 1994 ജൂലൈ 5-ന് നിര്യാതനായി.

## വൈക്കം മുഹമ്മദ് ബഷീറിന്റെ ഞങ്ങൾ പ്രസിദ്ധീകരിച്ച മറ്റു കൃതികൾ

*നോവൽ*

പ്രേമലേഖനം, ശബ്ദങ്ങൾ, ന്റുപ്പുപ്പാക്കൊരാനേണ്ടാർന്ന്!, മരണത്തിന്റെ നിഴലിൽ, സ്ഥലത്തെ പ്രധാന ദിവ്യൻ, ആനവാരിയും പൊൻകുരിശും, ജീവിതനിഴൽപ്പാടുകൾ, പാത്തുമ്മായുടെ ആട്, മതിലുകൾ, താരാസ്പെഷ്യൽസ്, മാന്ത്രികപ്പൂച്ച, മുച്ചീട്ടുകളിക്കാരന്റെ മകൾ, അനുരാഗത്തിന്റെ ദിനങ്ങൾ, പ്രേംപാറ്റ

*കഥകൾ*

ഓർമ്മക്കുറിപ്പ്, വിഡ്ഢികളുടെ സ്വർഗ്ഗം, പാവപ്പെട്ടവരുടെ വേശ്യ, വിശ്വവിഖ്യാതമായ മൂക്ക്, വിശപ്പ്, ആനപ്പൂട, ഒരു ഭഗവദ്ഗീതയും കുറെ മുലകളും, ചിരിക്കുന്ന മരപ്പാവ, ഭൂമിയുടെ അവകാശികൾ, ശിങ്കിടിമുങ്കൻ, സ്വാതന്ത്ര്യസമരകഥകൾ, ജന്മദിനം

*നാടകം*

കഥാബീജം

*ലേഖനങ്ങൾ*

ജീവിതം ഒരനുഗ്രഹം, അനർഘനിമിഷം

*ചോദ്യോത്തരം, കത്തുകൾ*

നേരും നുണയും

*സ്മരണ*

ഓർമ്മയുടെ അറകൾ, എം.പി. പോൾ

*പ്രഭാഷണം*

ചെവിയോർക്കുക! അന്തിമകാഹളം

*തിരക്കഥ*

ഭാർഗ്ഗവീനിലയം

*ബാലസാഹിത്യം*

സർപ്പയജ്ഞം

*പലവക*

യാ ഇലാഹീ!

•

ബഷീർ സമ്പൂർണ്ണകൃതികൾ (രണ്ടു വാല്യങ്ങൾ)

Malayalam Language
**Bályakálasakhi**
Novel
by **Vaikom Muhammad Basheer**

First Published May 1944
First D C B Edition March 1982
23rd impression October 2008

*Cover Illustration*
Sankarankutti

Printed in India
at D C Press (P) Ltd., Kottayam-686 012

*Publishers*
**D C Books**, Kottayam-686 001
Kerala State, India
website : www.dcbooks.com
e-mail : info@dcbooks.com
Online Bookstore : www.dcbookstore.com

*Distributors*
**D C Books**
Thiruvananthapuram, Kottayam, Eranakulam, Cochin Airport,
Thekkady, Kozhikode, Kannur, New Delhi
**Current Books**
Kottayam, Thiruvananthapuram, Kollam, Thiruvalla, Alappuzha,
Thodupuzha, Eranakulam, Aluva, Irinjalakuda, Palakkad,
Manjeri, Kozhikode, Vatakara, Thalassery, Kalpetta, Kanhangad
D C Bookshop Thrissur, Kairali Pusthakasala Thrissur
DEECEE Eranakulam



ISBN 81-713-0009-X

D C BOOKS-The first Indian Book Publishing House to get ISO Certification

**Rs. 30.00**

320/08-09-Sl.No. 8514 -dcb 450-(23)2000-0925-08-08- Sir. 13.2-p rr-r(t) ar-d(t) sj

# അവതാരിക

'ബാല്യകാലസഖി' ജീവിതത്തിൽനിന്നു വലിച്ചു ചീന്തിയ ഒരേടാണ്. വക്കിൽ രക്തം പൊടിഞ്ഞിരിക്കുന്നു. ചിലർക്കു ചുടുചോര കാണുമ്പോൾ എന്തെന്നില്ലാത്ത ഒരു പേടിയും അറപ്പും തോന്നും. ബോധക്ഷയംതന്നെ സംഭവിച്ചേക്കാം. അങ്ങനെയുള്ളവർ സൂക്ഷിച്ചിട്ടുവേണം ഈ പുസ്തകം വായിക്കുവാൻ. കാമിനീകാമുകന്മാർ സ്വസാമർത്ഥ്യവിശേഷം കൊണ്ടോ, ഭാഗ്യവിശേഷംകൊണ്ടോ, എല്ലാ പ്രതിബന്ധങ്ങളും വിജയപൂർവം തരണം ചെയ്തു വിവാഹമണ്ഡപത്തിൽ സുസ്മേരവദനരായി പ്രവേശിക്കുന്ന കഥകൾ മാത്രം വായിച്ചു പരിചയിച്ചിട്ടുള്ളവർ ഇക്കഥ വായിക്കുമ്പോൾ ഭഗ്നാശരായേക്കാം. എന്തു ചെയ്യട്ടെ! അവരുടെ അഭിലാഷംപോലെയാണോ ജീവിതത്തിന്റെ പോക്ക്? വേറൊരു കൂട്ടർക്കും ഒരു മുന്നറിയിപ്പു നൽകേണ്ടതുണ്ട്. എന്തെങ്കിലും ഒരു നിസ്സാരവിഘ്നം നേരിട്ടാൽ നായികാനായകന്മാർ ഉടനെ മുങ്ങിച്ചാവുകയോ അന്യോന്യം മാലചാർത്തി വിഷം കുടിക്കുകയോ ചെയ്യുന്ന കഥകൾ വായിച്ച് 'ഭേഷ്' എന്നു തലകുലുക്കുന്ന വായനക്കാരും ഒരു ചെറിയ ഇച്ഛാഭംഗത്തിനു തയ്യാറായിക്കൊള്ളണം. മരണത്തേക്കാൾ ദാരുണമായ ദുരനുഭവങ്ങൾ ജീവിതത്തിലുണ്ടെന്ന് അവർക്കു ബോധ്യമാകും.

ഈ ഗ്രന്ഥകാരന്റെ മാനസികാന്തരീക്ഷം ഇത്ര ഇരുണ്ടുപോകാൻ സംഗതിയെന്ത്? യഥാർത്ഥലോകത്തിൽ കരയാൻ വേണ്ടുവോളം വകയുണ്ടല്ലോ; പിന്നെ എന്തിനാണു സങ്കല്പ ലോകത്തിലും വിഷാദധൂമം പരത്തുന്നത്? അഥവാ, ലോകം ഇത്രമാത്രം ദുഃഖമയമാണോ? മനുഷ്യഹൃദയത്തിന്

ആഹ്ലാദമെന്നൊന്നില്ലെന്നോ? ചിരിയുടെ നാദം നിലച്ചുപോയോ? ഈവക ചോദ്യങ്ങളും സന്ദേഹങ്ങളും പലർക്കും തോന്നാമെങ്കിലും, വാസ്തവത്തിൽ ഇവയെല്ലാം അസംഗതമാണ്. കഥാകാരന്റെ ലോകാനുഭവവും തൽഫലമായ വീക്ഷണഗതിയും ഇത്രമേൽ പര്യാകുലമാണല്ലോ എന്നു പരിതപിക്കുകയല്ലാതെ അതിനെപ്പററി പരിഭവിക്കുകയോ, കുററപ്പെടുത്തുകയോ ചെയ്യുന്നതു വ്യർത്ഥവും ദുർവിദഗ്ദ്ധവുമാകുന്നു. കഥാവസ്തു ആഹ്ലാദപ്രദമോ, സന്താപാത്മകമോ ആയിക്കൊള്ളട്ടെ; അതിനെ കലയിലെ നിത്യസത്യങ്ങൾക്കനുരൂപമായി തൽക്കർത്താവ് ഉദ്ഭാവനംചെയ്ത് അഭിരാമമാക്കിത്തീർത്തിട്ടുണ്ടോ എന്നു മാത്രമേ ഒരു സഹൃദയനു പരിശോധിക്കേണ്ടതായിട്ടുള്ളൂ.

'ബാല്യകാലസഖി' ഒരു നീണ്ട ചെറുകഥയാണോ? അതോ, ചെറിയ ഒരു നോവലാണോ!' ഇതിൽ പ്രയോഗിച്ചിരിക്കുന്ന ഉപകരണങ്ങളുടെ പരിമിതി, സ്ഥായിയായ കരുണരസത്തെ രതിഹാസാദി ഭാവങ്ങൾകൊണ്ടു പരിപോഷിപ്പിച്ച് അതിന്റെ പരമകോടിയിൽ എത്തിച്ചിരിക്കുന്നതിന്റെ ഏകാഗ്രത, വാക്യങ്ങളുടെ ധ്വനിപ്രധാനത എന്നിവ ഒരു ചെറുകഥയ്ക്കു ചേർന്ന ഗുണങ്ങളാണ്. എന്നാൽ, ബാല്യംമുതൽ പ്രായ പൂർത്തിവരെ നായികാനായകന്മാരുടെ ബഹുമുഖമായ അനുഭവങ്ങളെ ചിത്രീകരിക്കുന്നതിൽ സാധാരണമായി നോവലിൽമാത്രം കാണുന്ന ഏതാണ്ടൊരു വിസ്തൃതിയും സമ്പൂർത്തിയും ഇതിൽ കാണുന്നുണ്ട്. ജീവിതത്തിലെ ദയനീയങ്ങളായ വിപര്യയങ്ങളാണിതിലെ പ്രതിപാദ്യവസ്തു. തങ്കംപോലെ പ്രകാശിക്കുന്ന പിച്ചളച്ചെല്ലത്തിൽനിന്നു വെള്ളിഡെപ്പി എടുത്ത് ഇടിച്ചുകൂട്ടിയ പുകയില കൈ വെള്ളയിലാക്കി മോണയിലേക്കുനീക്കി നീട്ടിത്തുപ്പി രസിച്ചിരുന്ന ബാപ്പാ ഉണക്കവെററിലയിൽ ചുണ്ണാമ്പു പൊടിച്ചിട്ടു വല്ലേടത്തുനിന്നും ഇത്തിരി പുകയിലഞെട്ടിന് ഉമ്മായെ പറഞ്ഞയയ്ക്കുന്നതും മാനത്തോളം ഔന്നത്യമുള്ള സങ്കല്പ സൗധത്തിൽ രാജകുമാരിയോടൊത്തു വിഹരിക്കുന്ന

ദിവാസ്വപ്നങ്ങൾ ദിവാസ്വപ്നങ്ങളായിത്തോന്നാതിരുന്ന കഥാനായകൻ രാത്രി പതിനൊന്നുമണിവരെ പൈപ്പിനടുത്തിരുന്നു ഹോട്ടലിലെ എച്ചിൽപ്പാത്രങ്ങൾ കഴുകുന്നതും നവയൗവനാരംഭത്തിൽ മജീദിനെയും വായനക്കാരെയും ഒന്നുപോലെ പുളകംകൊള്ളിച്ച മോഹനരൂപം കവിളുകൾ ഒട്ടി, കൈവിരലുകളുടെ ഏപ്പുകൾ മുഴച്ച്, നഖങ്ങൾ തേഞ്ഞ്, ആകെ വിളർത്ത വികൃതകോലമായിച്ചമയുന്നതും മററും മാച്ചാൽ മായാത്ത ജീവിതപരിവർത്തന ചിത്രങ്ങളാണ്. ഒരു ചെറുകഥയിൽ പാത്രസ്വഭാവം സാമാന്യമായി വ്യഞ്ജിപ്പിക്കുക മാത്രമേ ചെയ്യാറുള്ളു. എന്നാൽ, ഈ കഥയിലെ പാത്രങ്ങൾക്ക് അന്യാദൃശമായ വ്യക്തിവിശേഷവും സ്ഫുടതയുമുണ്ട്. പഞ്ചുമേനോൻെറയും എടത്തിലെ അച്ചൻെറയും ശങ്കു ആശാൻെറയും സാഹോദര്യം വഹിക്കുന്ന ഒരു കഥാപാത്രമാണ് നായകൻെറ ബാപ്പാ. മാതൃഹൃദയത്തിൻെറ തനിപ്പകർപ്പാണ് ഇതിലെ ഉമ്മാ. സ്ത്രീയുടെ പര്യായശബ്ദമാണ് സുഹ്റാ. ഉന്നതമായ ഭാവനയും വിസ്തൃതമായ ലോകാനുഭവവും സൂക്ഷ്മമായ മനുഷ്യഹൃദയജ്ഞാനവും ഇക്കഥയിൽ സഞ്ചയിക്കുന്നു. ചന്തുമേനോൻെറ 'ശാരദ'യ്ക്കുശേഷം ഇത്ര ഹൃദയാവർജ്ജകവും ഗുണസമ്പുഷ്ടവുമായ ഒരു കഥാഗ്രന്ഥം നമ്മുടെ ഭാഷയിൽ ഉണ്ടായിട്ടില്ലെന്നാണ് എൻെറ ദൃഢമായ അഭിപ്രായം.

കഥാത്മകമായ സാഹിത്യത്തിൻെറ, വിശേഷിച്ച് ചെറുകഥകളുടെ ഒരു സുവർണകാലമാണിത്. മററൊരു സാഹിത്യശാഖയ്ക്കും ഇത്രമാത്രം അഭിവൃദ്ധി ഇടക്കാലത്തുണ്ടായിട്ടില്ല. മതിമാന്മാരായ പല സാഹിത്യകാരന്മാരും ഇന്ന് അതിനെ പരിപോഷിപ്പിച്ചുകൊണ്ടിരിക്കുന്നു.

ബഷീർ അവർകളുടെ വ്യക്തിപരമായ കലാഗുണമെന്താണെന്നു ചോദിച്ചാൽ, ഭാവദീപ്തിയാണെന്നു നിശ്ശങ്കം പറയാം. ചൊറുചൊറുക്കുള്ള ആ വാക്യങ്ങളിൽ ഒരു മനുഷ്യഹൃദയത്തിൻെറ ശീഘ്രസ്പന്ദനം നമുക്ക് അനുനിമിഷം

കേൾക്കാം. ഈ ഗ്രന്ഥകാരന്റെ മററു ചില കഥകളിൽ അനിയന്ത്രിതമായ വികാരോഷ്മാവ് കലാനിയമങ്ങളേയും ചിലപ്പോൾ ഉല്ലംഘിച്ച് ആളിക്കത്തുന്നതായി കാണാം. എന്നാൽ, ഈ കഥയിൽ ഒരു കലാകാരന് അവശ്യം വേണ്ടതായ സംയമനത്തിന് ഒരിടത്തും ഭംഗം കാണുന്നില്ല.

തെളിവൊന്നുമില്ലാതെ വരുമ്പോൾ ചില വക്കീലന്മാർ, 'എന്റെ കക്ഷി സാധുവും മര്യാദക്കാരനും നിരപരാധിയുമാണ്' എന്നു പറഞ്ഞു കോടതിയുടെ അനുകമ്പയ്ക്കു ചൂണ്ട ലിടുന്നതുപോലെ, 'ഇതൊരു മുസ്ലിംസമുദായകഥയും ഇതിന്റെ കർത്താവ് ഒരു മുസൽമാനുമാണ്' എന്ന് ആശ്രിത പക്ഷപാതത്തോടെ പറഞ്ഞു വായനക്കാരുടെ ഔദാര്യത്തെ ക്ഷണിക്കുന്നത് ഈ കഥയേയും കഥാകാരനേയും സംബന്ധിച്ചി ടത്തോളം തികഞ്ഞ ഔദ്ധത്യമായിരിക്കും. അപ്രതിഷേധ്യമായ ഗുണോൽക്കർഷം കൊണ്ടുമാത്രം ഇക്കഥ വായനക്കാരുടെ അഭംഗുരമായ ആദരത്തിനു പാത്രീഭവിക്കാതിരിക്കുകയില്ല. എന്നാലും മറെറാരുവിധത്തിൽ ആലോചിക്കുമ്പോൾ ഈ ഗ്രന്ഥകാരൻ മഹത്തായ കലാസൃഷ്ടിക്കു പുറമെ ഒരു സമുദായസേവനംകൂടി സാധിച്ചിട്ടുണ്ടെന്നു പറയേണ്ടിയിരിക്കുന്നു. ഒരു സമുദായത്തിന്റെ ഹൃദയത്തിൽ പ്രവേശിക്കുവാനുള്ള ഏകമാർഗം സാഹിത്യമാണ്. എന്നാൽ, കേരളത്തിലെ ഒരു വമ്പിച്ച ജനവിഭാഗമായ മുസ്ലിംസമുദായം നമ്മുടെ സാഹിത്യത്തിന് അപരിചിതമായിട്ടാണ് ഇതേവരെ കഴിഞ്ഞു കൂടിയിട്ടുള്ളത്. കാരണം എന്തുമാകട്ടെ, പരമാർത്ഥം അങ്ങനെതന്നെയെന്നു സമ്മതിക്കാതെ തരമില്ല. തന്നിമിത്തമുള്ള നഷ്ടം മുസ്ലിം സമുദായത്തിനല്ല, മലയാളസാഹിത്യത്തിനാണ്. 'തിരണ്ടു കല്യാണം' സാഹിത്യവിഷയമാകാം; പക്ഷേ, 'മാർക്കക്കല്യാണം' സാഹിത്യത്തിന്റെ ആഭിജാത്യത്തിനു ചേർന്നതല്ല എന്നു വിചാരിക്കുന്നവരോട് എനിക്കൊന്നും പറയാനില്ല. ബഷീർ അവർകളുടെ ഈ കൃതി നമ്മുടെ മദ്ധ്യേ നിവസിക്കുന്ന ഒരു ഗണനീയമായ ജനവിഭാഗത്തോട് ഇതരവിഭാഗങ്ങൾക്ക്

പൂർവാധികം ഹൃദയബന്ധമുണ്ടാക്കുവാൻ പര്യാപ്തമാണെന്നു മാത്രമേ എനിക്കു പറയുവാനുള്ളു.

'ബാല്യകാലസഖി'യെ നിർമിച്ച തൂലിക തേഞ്ഞുപോയിട്ടില്ല. ഗ്രന്ഥകാരൻ ഇപ്പോഴും യുവാവാണ്. ഈ കൃതിയുടെ അനന്തരഗാമികൾ പലതും അദ്ദേഹത്തിൻെറ ഭാവനയിൽ ജനനംകാത്ത് അക്ഷമയോടെ കുടികൊള്ളുന്നുണ്ട്. ഇതിനും അവയ്ക്കും സ്ഥായിയായ യശഃപ്രസരം ആശംസിച്ചുകൊണ്ട് ഞാൻ കൃതകൃത്യനായിക്കൊള്ളട്ടെ.

എം.പി. പോൾ

എറണാകുളം
1-5-1944

# ഒന്ന്

ബാല്യകാലം മുതൽക്കുതന്നെ സുഹ്റായും മജീദും സുഹൃത്തുക്കളായിരുന്നുവെങ്കിലും അവരുടെ സ്നേഹ ബന്ധത്തിൽ ഉണ്ടായ അസാധാരണമായ സംഗതി അവർ പരിചിതരാവുന്നതിനു മുമ്പേ ബദ്ധശത്രുക്കളായിരുന്നു എന്നുള്ളതാണ്. എന്താണ് ശത്രുത്വത്തിനു കാരണം? അവർ അയൽവക്കക്കാരാണ്. ആ രണ്ടു കുടുംബങ്ങളും സൗഹാർദതയിൽത്തന്നെ. എന്നാൽ, സുഹ്റായും മജീദും ബദ്ധവൈരികളാണ്. സുഹ്റായ്ക്ക് ഏഴും മജീദിന് ഒമ്പതുമായിരുന്നു വയസ്സ്. അന്യോന്യം കോക്രി കാട്ടുകയും പേടിപ്പെടുത്താൻ ശ്രമിക്കയുമായിരുന്നു അവരുടെ പതിവ്.

അങ്ങനെയിരിക്കെ മാമ്പഴത്തിന്റെ കാലം വന്നു. സുഹ്റായുടെ വീടിനടുത്തുള്ള തൈമാവിൽ മാങ്ങ പഴുത്തുവീണു തുടങ്ങി. ഒന്നും അവൾക്കു കിട്ടിയിരുന്നില്ല. മാമ്പഴം വീഴുന്നതും കേട്ട് അവൾ ഓടിച്ചെല്ലുമ്പോൾ അത് മജീദ് എടുത്തു കടിച്ചുതിന്നുന്നതു കാണും. അവൻ അവൾക്കു കൊടുക്കയില്ല. കൊടുക്കാൻ ഭാവിച്ചാൽത്തന്നെ കടിച്ചതിന്റെ ബാക്കിയായിരിക്കും. അതും അവൾ കൈനീട്ടിപ്പോയാൽ, 'ന്നാ മുട്ടു കടിച്ചോ!' എന്നും പറഞ്ഞ് അവൻ കൈമുട്ട് അവളുടെ മുഖത്തേക്ക് നീട്ടിക്കൊടുക്കും. പിന്നെ, കാണുമ്പോൾ അവൻ അവളെ ഭയപ്പെടുത്താൻ ശ്രമിക്കും; കണ്ണുരുട്ടിയും നാവു നീട്ടിക്കാണിച്ചും.

അതിലൊന്നിലും സുഹ്റായ്ക്കു പേടിയില്ല. അവളും പകരം കാണിക്കും. പക്ഷേ, മാമ്പഴത്തിന്റെ കാര്യത്തിൽ മാത്രം

സുഹ്റായ്ക്കു തോൽവിയാണ്. എന്തുകൊണ്ടവൾക്കു മാമ്പഴം കിട്ടുന്നില്ല? കാററുള്ളപ്പോഴും ഇല്ലാത്തപ്പോഴും സുഹ്റാ ഉത്കണ്ഠയോടെ മാഞ്ചുവട്ടിൽ നിൽക്കും. ഒന്നും വീഴില്ല; ഒരു ഇലപോലും വീഴില്ല. വളരെ പഴുത്ത മാങ്ങ കുലകുലയായി മാവിൽ കിടപ്പുണ്ടെന്ന് അവൾക്കറിയാം. വീഴുന്നില്ലെങ്കിൽ കയറി പ്പറിക്കണം. പക്ഷേ, മിശറ് വളരെയുണ്ട്. അതു കടിച്ചു കൊന്നു കളയും! കടിക്കുന്ന ആ വലിയ എറുമ്പുകൾ ഇല്ലെങ്കിൽത്തന്നെ മാവിൽ കയറുക സുഹ്റായെക്കൊണ്ടു സാധിക്കുന്ന കാര്യമാണോ?— പെണ്ണല്ലേ?

വായിൽ വെള്ളം ഊറിച്ചുകൊണ്ട് ഒരു ദിവസം അവൾ അങ്ങനെ നിൽക്കുമ്പോൾ, കൊമ്പുകളിൽ തട്ടിമുട്ടി 'പ്ടോ'ന്ന് എന്തോ ഒന്നു വീണു!

ഹൗ! സുഹ്റാ ഓടിച്ചെന്നു. സന്തോഷത്തോടെ അതു കുനിഞ്ഞെടുക്കാൻ ഭാവിച്ചു. പക്ഷേ, അവൾ നാണിച്ചു പോയി; അതൊരു വെള്ളയ്ക്ക ആയിരുന്നു. അവൾക്കു പിണഞ്ഞ അമളി വല്ലവരും കണ്ടുകാണുമോ? ഇല്ല; എന്നാലും മാവിൽനിന്നു വെള്ളയ്ക്ക വീഴുന്നതെങ്ങനെ? അവൾ തിക്കും പൊക്കും നോക്കി. കണ്ടു; അവൾക്കു വിറഞ്ഞു; അവൻ!

മജീദ് വിജയഭാവത്തിൽ നിരർത്ഥകമായ ഒരു ശബ്ദം പുറപ്പെടുവിച്ചു. 'ജുഗ് ജുഗൂ! ജുഗ് ജുഗൂ!' എന്നിട്ടു മാഞ്ചുവട്ടിലേക്കു ചെന്നു. തന്നെയുമല്ല, കണ്ണുകൾ ഭയങ്കരമായി ഉരുട്ടി; നാവു നീളുന്നതുവരെ നീട്ടി. ഉഗ്രരൂപം!

അതു കണ്ടാൽ ആ ഗ്രാമത്തിലുള്ള പെമ്പിള്ളേരെല്ലാം പേടിച്ചു വിറച്ച്, 'എൻറുമ്മോ!' എന്നു നിലവിളിച്ചുകൊണ്ട് ഓടും. വളരെ ഓടിയിട്ടുമുണ്ട്. പക്ഷേ, സുഹ്റാ ഓടുന്നില്ല! തന്നെയുമോ? തലചെരിച്ച്, നാവു നീട്ടി, കണ്ണുകൾ തുറിച്ച്, അവളും അങ്ങനെ നിൽക്കുകയാണ്.

മജീദിനു ദേഷ്യം വന്നു. വലിയ ഒരാൺകുട്ടിയെ ഒരു കൊച്ചു പീക്കിരിപ്പെണ്ണു ഭയപ്പെടുത്താൻ ശ്രമിക്കുകയോ? അവൻ ഒന്നുകൂടി അടുത്തു. അവൻെറ കണ്ണുകൾ തുറിഞ്ഞു. പുരികങ്ങൾ

വലിഞ്ഞുയർന്നു, മൂക്കിൻെറ രണ്ടു ദ്വാരവും വിടർന്നു; മുഴക്കത്തോടെ 'ഝൂ!' എന്നൊരു ഭയങ്കര ശബ്ദമുണ്ടാക്കി!

അവൾ പേടിച്ച് ഓടിയില്ല. പുരികക്കൊടികൾ ഉയർത്തി, കണ്ണുകൾ തുറിച്ച്, മൂക്കു വിടർത്തി. അവളും പറഞ്ഞു:

'ഝൂ!'

മജീദ് സ്തംഭിച്ചു നിന്നുപോയി. ഒരു നുറുങ്ങുപെണ്ണ്; വീടുതോറും നടന്ന് അടയ്ക്കാ വാങ്ങി ചാക്കിൽ ചുമന്നു കൊണ്ടുവന്നു വിൽക്കുന്ന വെറും ഒരു അടയ്ക്കാ കച്ചവടക്കാരൻെറ മകൾ. അവൾ എന്തുകൊണ്ട് പണക്കാരനായ തടിക്കച്ചവടക്കാരൻെറ മകനെ ഭയപ്പെടുന്നില്ല? പെണ്ണ് ഏതു നിലയിലും ആണിനെ പേടിക്കേണ്ടതല്ലേ? മജീദ് വളരെ അടുത്തു ചെന്നു. ഒരു നെല്ലിട അവൾ മാറിയില്ല. മജീദിൻെറ അഭിമാനം പുകഞ്ഞു; അവനു കലശലായി ദേഷ്യംവന്നു, ഹമ്പടി!

'നിൻെറ പേരെന്താടീ?' അവൻ അവളുടെ കൈത്തണ്ടിൽ കടന്നുപിടിച്ചു സഗൗരവം ചോദിച്ചു. അറിയാനല്ല, അവനറിയാം. എന്തെങ്കിലും ചോദിക്കണ്ടേ? ആണല്ലേ?

അതൊക്കെ അപ്പോൾത്തന്നെ അവളെ ഹിംസിച്ചുകളയും എന്ന മട്ടിലാണ്. അവളുടെ കുഞ്ഞുപല്ലുകളും പാരപോലുള്ള നഖങ്ങൾ പത്തും കൂരുകൂരുത്തു. ഒരു നിമിഷനേരത്തേക്ക് എന്താണു ചെയ്യേണ്ടതെന്ന് അവൾക്കു നിശ്ചയമുണ്ടായില്ല. അവൻെറ കൈത്തണ്ടു കടിച്ചുപൊളിക്കണമോ, അതോ മുഖം മാന്തിക്കീറണമോ? 'നിൻെറ പേരെന്താടീ'ന്ന്? അവളുടെ ബാപ്പായോ, ഉമ്മായോ ആരും അവളെ 'നീ' എന്നോ 'എടീ' എന്നോ വിളിച്ചിട്ടില്ല. പിന്നെ കോക്രികാട്ടുകയും മാമ്പഴം കൊടു ക്കാതിരിക്കുകയും കൈമുട്ടു കടിക്കാൻ പറയുകയും ചെയ്യുന്ന ഈ വൃത്തികെട്ട ചെറുക്കൻ വിളിക്കാൻ കാരണം? അവൾ ദേഷ്യത്തോടെ മുമ്പോട്ടടുത്ത് ഇടതുകൈയിലെ പാരപോലുള്ള നഖങ്ങളാൽ മജീദിൻെറ വലതു കൈത്തണ്ടിൽ ശക്തിയോടെ ഒരു മാന്തു കൊടുത്തു!

തീച്ചെരവകൊണ്ടു മാന്തേററതുപോലെ മജീദ് പുളഞ്ഞ്,

പിടിവിട്ട്, 'എൻറുമ്മോ!' എന്നലറി നിലവിളിച്ചുപോയി...അതവൻ പ്രതീക്ഷിച്ചിരുന്നില്ല. എങ്കിലും പകരം അവനും മാന്താൻ ഉദ്ദേശിച്ചു. പക്ഷേ, നഖങ്ങളൊക്കെ അവൻ നേരത്തേ കടിച്ചു കളഞ്ഞു പോയിരുന്നു. പിന്നെയുള്ളത് ഇടിയോ, കടിയോ ആണ്; എന്നാൽ, അവളും പകരം ചെയ്യേക്കുമെന്നൊരു തോന്നൽ... പെണ്ണേതായാലും മാന്തി, ഇനി അവൾ ഇടിച്ചു എന്നു ലോകം അറിഞ്ഞാൽ വലിയ കുറച്ചിലല്ലേ? അവൻ ഒന്നും ചെയ്തില്ല. തോററ് ഇളിഭ്യനായി നിന്നു.

സുഹ്റാ അവനെ പല്ലിളിച്ചു കാണിച്ചു. മജീദ് അനങ്ങിയില്ല. അവൾ കോക്രി കാട്ടിക്കൊണ്ട് മജീദിനെ പരിഹസിച്ചു:

'എൻറുമ്മോ!'

അതിനും മജീദ് അനങ്ങിയില്ല. അവനു വന്നുചേർന്ന അപമാനത്തെ മറയ്ക്കുന്നതിന് ഉടനെ എന്തെങ്കിലും പറയണമെന്നും അതിൽ സുഹ്റാ തോൽക്കുകകൂടി വേണമെന്നും അവൻ ഉദ്ദേശിച്ചു. ആണല്ലേ?...എങ്കിലും...എന്താ പറയുക? എന്തെങ്കിലും കട്ടിയുള്ളതായിരിക്കണം!...പക്ഷേ, ഒന്നും തോന്നിയില്ല. അവൻ പതറിനോക്കി. വാഴക്കൂട്ടങ്ങളുടെ ഇടയിലുള്ള വൈക്കോൽ മേഞ്ഞതും കളിമണ്ണു പൂശിയതുമായ സുഹ്റായുടെ വീടും തെങ്ങുകളുടെയിടയിൽ ഓടിട്ടതും വെള്ളതേച്ചതുമായ മജീദിൻെറ വീടും കണ്ടപ്പോൾ അവന് ഒരു യുക്തി തോന്നി. സുഹ്റാ നാണിച്ചു ചൂളിപ്പോകത്തക്കവിധത്തിൽ അവൻ പറഞ്ഞു:

'എൻെറ വീട് ഓടിട്ടതാണല്ലോ!'

അതിലെന്താണ് ഇത്ര ഡംഭ് കാണിക്കാനുള്ളത്? അവളുടെ വീടു വൈക്കോൽ മേഞ്ഞതും കളിമണ്ണു പൂശിയതുമാണ്. പക്ഷേ, അതിൽ കുറച്ചിലായി എന്തുണ്ട്? അവൾ വീണ്ടും കോക്രികാട്ടിക്കൊണ്ടു പരിഹസിച്ചു:

'എൻറുമ്മോ!'

അതിന് മജീദ് വേറൊന്നു പറഞ്ഞു: സുഹ്റായുടെ ബാപ്പാ നിസ്സാരനായ അടയ്ക്കാക്കച്ചവടക്കാരനല്ലേ? മജീദിൻെറ ബാപ്പാ വലിയ തടിക്കച്ചവടക്കാരനായ പണക്കാരനും. അതിലും അഭിമാനകരമായി സുഹ്റാ ഒന്നും കണ്ടില്ല. മജീദ് എന്നു പറയുന്ന

കൃമി തന്റെ അരികത്തുണ്ടെന്നുള്ള ഭാവംപോലും കാണിക്കാതെ സുഹ്റാ മാവിന്റെ മുകളിലേക്കു നോക്കി നിന്നു.

മജീദിനു കരച്ചിലിന്റെ ലാഞ്ഛനയുണ്ടായി. അപമാനം! പരാജയം! ഒക്കെക്കൂടി അവനെ വിഷമിപ്പിച്ചു. അവന് ഒരു കഴുതയെപ്പോലെ 'ബേ!' എന്ന് ഉറച്ചു കരയണമെന്നു തോന്നി. കരഞ്ഞാൽ മനസ്സിനു സുഖം കിട്ടിയേനേ! പക്ഷേ, അടുത്ത നിമിഷത്തിൽ അവന് ഒരു ഭൂതോദയമുണ്ടായി! മററാരാലും കഴിയാത്ത അത്ഭുതകരമായ ഒരു പ്രവൃത്തി അവനു വശമുണ്ടെന്നും അതിൽ സുഹ്റായെ ഇതാ തോല്പിച്ചിരിക്കുന്നു എന്നും ഭാവിച്ചുകൊണ്ട് ആകാശത്തോടും ഭൂമിയോടുമായിട്ട് അവൻ ഒരു ഗംഭീര പ്രഖ്യാപനം ചെയ്തു:

'ഇനിക്ക് മാവേക്കേറാൻ അറിയാല്ലോ!'

സുഹ്റായുടെ കണ്ണുകൾ അനക്കമില്ലാതെ നിന്നുപോയി. മാവിൽ കയറാൻ അറിയുക! അതു വലിയ ഒരറിവല്ലേ? അവൾ പരിഭ്രമിച്ചു. അവൻ കയറുകയാണെങ്കിൽ മാമ്പഴം അവൾക്കു കൊടുക്കുമോ? ഇല്ലെങ്കിൽ... അവൾ നേരത്തേ അവകാശം ഉറപ്പിക്കാൻ തീർച്ചപ്പെടുത്തി. കൈയെത്തുന്നിടത്തുള്ള മുഴുത്ത രണ്ടു മാമ്പഴം ചൂണ്ടിക്കാണിച്ചുകൊണ്ട് സുഹ്റാ ഗൗരവത്തോടെ പറഞ്ഞു:

'ചെറ്ക്കാ, ആ മുയ്ത്തതു രണ്ടും മുന്നം കണ്ടത് ഞാനാ!'

മജീദ് മിണ്ടിയില്ല.

എന്താണവൻ മിണ്ടാത്തത്? എറുമ്പുകളെക്കണ്ടു പേടിച്ചായിരിക്കും! അവൾ പറഞ്ഞു:

'ഓ, മിശറ് കടിക്കുവല്ലോ!'

അവളുടെ സ്വരം, ഭാവം ഒന്നും മജീദിനു പിടിച്ചില്ല. അവന് അരിശംവന്നു. മിശറ്! മിശറല്ല, കരിന്തേൾ പൊതിഞ്ഞിരിക്കയാണെങ്കിൽത്തന്നെയും അവൻ കയറും! വലുതു രണ്ടും മുന്നം കണ്ടത് അവളാണല്ലേ? ഹമ്പടീ!..മജീദ് മുണ്ടു മടക്കി കുത്തി താറുപാച്ചി മാവിൽ വലിഞ്ഞു കയറി. നെഞ്ചിലെ തൊലി ഒരുപാട് ഉരഞ്ഞുപോയെങ്കിലും മിശറു പൊതിഞ്ഞു ദേഹമൊക്കെ

കടിച്ചുവെങ്കിലും സുഹ്റാ കണ്ടുവച്ചിരുന്ന മാമ്പഴം രണ്ടും പറിച്ചുകൊണ്ട് വിജയശ്രീലാളിതനായി അവൻ താഴെയിറങ്ങി.

സുഹ്റാ ഓടിച്ചെന്നു. കൊതി! പരിഭ്രമം! അവൾ കൈനീട്ടി.

'ഇഞ്ഞാ താ ചെറ്ക്കാ ഞാൻ കണ്ടു വെച്ചിരുന്നതല്ലേ?'

മജീദ് മിണ്ടിയില്ല. കിറി രണ്ടു വശത്തേക്കും വലിച്ചുകൊണ്ട് ചുണ്ടു കോട്ടി അവൻ നിന്നു.

'ഇഞ്ഞാ താ ചെറ്ക്കാ, ഞാങ്കണ്ടതല്ലേ?'

പരിഹാസത്തോടെ മജീദ് നോക്കി:

'ഉമ്മിണി വല്യ കൊതിയൊണ്ട് പെണ്ണിന്!' അവൻ നടന്നു. എന്നിട്ടു മാമ്പഴങ്ങൾ മണപ്പിച്ചു തന്നത്താൻ അഭിപ്രായം പറഞ്ഞു:

'ഹമ്പട! നല്ല മണം!'

സുഹ്റായ്ക്ക് അരിശം വന്നു. അവൾ നിന്നു പുകഞ്ഞു. അവളുടെ ഹൃദയം...ഓ...അവൾക്കു കണ്ണീരുപൊട്ടി. അവൾ ഏങ്ങിയേങ്ങി കരഞ്ഞു.

അവന് തിരിച്ചുചെന്ന്, അവൻെറ പ്രാമാണ്യം സ്ഥാപിക്കാനുള്ള നല്ല അവസരം! അവൻ മാമ്പഴം വെച്ചു നീട്ടി. കൊതിയുണ്ടെങ്കിലും അവൾ കൈ നീട്ടിയില്ല. മജീദ് മാമ്പഴം രണ്ടും അവളുടെ മുമ്പിൽ വച്ചുകൊടുത്തു. അവൾ എടുത്തില്ല. അവൾക്കു വിശ്വസിക്കാൻ കഴിയുന്നില്ല! ഇത്രയ്ക്കു നല്ലവനോ! അവൾക്കു വിശ്വാസം വരുന്നില്ല. കൈ രണ്ടും അവൾ പിറകിൽ കെട്ടി; കണ്ണീരൊഴുക്കിക്കൊണ്ട്, അങ്ങനെ നിന്നു.

മജീദ് സ്നേഹത്തോടെ സാഭിമാനം പ്രസ്താവിച്ചു:

'ബേണങ്കി ഞ്ഞീം ഞാമ്പറിച്ചു തരാം!'

സുഹ്റായുടെ ഹൃദയം അലിഞ്ഞുപോയി. അവൾക്കു വേണമെങ്കിൽ ഇനിയും പറിച്ചുകൊടുക്കാമെന്ന്! ത്യാഗി, ധീരൻ! എത്ര നല്ല ചെറുക്കൻ! അവനെ മാന്തിയതു നന്നായോ? അവൾ വളരെ അടക്കമൊതുക്കത്തോടുകൂടി ത്യാഗസന്നദ്ധയായി; എന്നിട്ടു പതുക്കെപ്പറഞ്ഞു:

'ഇനിച്ച് ഒന്നു മതി.'

ആ നല്ലവനായ മഹാത്യാഗി നിസ്സാരഭാവത്തിൽ പറഞ്ഞു:

'എല്ലാം എടുത്തോ പെണ്ണേ!'

'ഇനിച്ച് ഒന്നു മതി.'

അവൾ ഒന്നെടുത്തു മജീദിനു വെച്ചുനീട്ടി. അവൻ വേണ്ടെന്നു പറഞ്ഞു. അവൾ നിർബന്ധിച്ചു. മേടിച്ചില്ലെങ്കിൽ അവൾക്കു കരച്ചിൽ വരുമെന്നു പറഞ്ഞു!

മജീദ് വാങ്ങി, മാമ്പഴം കടിച്ചു തിന്നു ചാറു നെഞ്ചിൽക്കൂടി ഒഴുകിക്കൊണ്ടിരുന്നപ്പോഴാണ് മജീദിന്റെ പുറത്തും മററും മിശറു കടിച്ചിരിക്കുന്നത് സുഹ്റാ കണ്ടത്. അവൾക്കു സങ്കടം തോന്നി. അവൾ അവന്റെ ദേഹത്തോടു ചേർന്നുനിന്ന് അതിനെയൊക്കെ പതുക്കെ നുള്ളി എടുത്തു കളഞ്ഞു. അവളുടെ നഖങ്ങൾ മജീദിന്റെ ദേഹം തൊട്ടപ്പോൾ അവന് ഒരു വിഷമം തോന്നി.

അന്ന് മജീദിനെ അവൾ വീണ്ടും മാന്തിയില്ലെങ്കിലും വളരെക്കാലത്തേക്ക് മജീദിനെ മാന്തുകയും നുള്ളുകയും ചെയ്തിട്ടുണ്ട്. അവൾ 'മാന്തും!' എന്നു പറഞ്ഞാൽ മജീദ് ഭയപ്പെട്ടു വിറച്ചിരുന്നു. അവളുടെ ഏററവും മൂർച്ചയുള്ള ആയുധമായ ആ നഖങ്ങളെ മജീദ് മുറിച്ചുകളഞ്ഞത് ഒരു സൂത്രം പ്രയോഗിച്ച് അവളുടെ അറിവോടും സമ്മതത്തോടുംകൂടിയാണ്.

## രണ്ട്

ഒരു ദിവസം കാലത്തെ സുഹ്റായും മജീദും കൂടി അയൽ വക്കങ്ങളിൽനിന്നെല്ലാം പൂച്ചെടിക്കമ്പുകൾ ശേഖരിച്ചു കൊണ്ടു വരികയായിരുന്നു, മജീദിൻെറ വീടിൻെറ മുററത്തിനരികിൽ ഒരു തോട്ടം നിർമിക്കാൻ. പൂച്ചെടിക്കമ്പുകൾ സുഹ്റായാണു ചുമന്നിരുന്നത്. മജീദ് മുമ്പേ അന്തസ്സിൽ നടക്കയായിരുന്നു. ആണല്ലേ?

അവൻെറ കൈയിൽ വിടർത്തിയ ഒരു പേനാക്കത്തി ഉണ്ടായിരുന്നു. ഭാവിയിൽ താൻ ചെയ്യുവാൻ പോകുന്ന വലിയ വലിയ കാര്യങ്ങളെപ്പററി മജീദ് പറയുകയാണ്. എല്ലാം മൂളിക്കേട്ട് ആനന്ദിക്കാനും അത്ഭുതം കൊള്ളാനുമേ സുഹ്റായ്ക്കു കഴിഞ്ഞിരുന്നുള്ളു. മജീദിൻെറ, സ്വപ്നങ്ങൾ അതുല്യങ്ങളാണ്; തങ്കവെളിച്ചത്തിൽ മുങ്ങിയ ഒരു സുന്ദരലോകം. അതിൻെറ ഏകച്ഛത്രാധിപതിയായ സുൽത്താൻ മജീദാണെങ്കിലും, അതിലെ പട്ടമഹിഷിയായ രാജകുമാരി സുഹ്റായാണ്. അതു നിഷേധിക്കുവാൻ പാടില്ല! അവൾക്കു കരച്ചിൽവരും. അവളുടെ നഖങ്ങൾ നീളും.പിന്നെ മജീദിന് ഒരു നീററലാണ്. അത് അനുഭവിക്കാതിരിക്കുന്നതിനുവേണ്ടി മജീദ് കരുതിയേ സംസാരിക്കൂ. എന്നാലും ചിലപ്പോൾ അവൻ മറന്നുപോകും. മാന്തൽ കിട്ടും!

ഭാവനയുടെ അടിമയാണ് മജീദ്. ഭാവിയിൽ ബാപ്പാ പറഞ്ഞുകേട്ടിട്ടുള്ള അറബിക്കഥയിലെ മാതിരി അത്യുന്നതമായ ഒരു മണിമാളിക അവൻ പണിയിക്കും. അതിൻെറ ഭിത്തികളെല്ലാം സ്വർണമാണ്. തനി മാണിക്കക്കല്ലുകളാണ് അതിൻെറ തിണ്ണ. അതിൻെറ മേൽക്കൂര എന്തായിരിക്കും?...അവൻെറ ഭാവനയിൽ

ഒന്നും വരുന്നില്ല. വേണ്ടപ്പോൾ സുഹ്റാ മൂളാഞ്ഞിട്ടല്ലേ? അവൾ മൂളിയിരുന്നെങ്കിൽ മജീദിനു ക്ഷണത്തിൽ തോന്നുമായിരുന്നല്ലോ!

'സുഹ്റാ!'

'എന്താ മജീദേ?'

'നീ മൂളാത്തതെന്താ?'

'ഞാമ്മൂളുണൊണ്ടല്ലോ! പിന്നച്ചെറ്ക്കനെന്തിനാ എന്ന നീന്നു വിളിക്കണെത്?'

അവൾ ദേഷ്യത്തോടെ മുന്നോട്ടടുത്തു.മാന്ത് ഏററ് മജീദ് പുളഞ്ഞുപോയി! അവൻ പേനാക്കത്തിയുമായി തിരിഞ്ഞു...അവൾ നഖങ്ങൾ പത്തും നീട്ടിപ്പിടിച്ച്, കണ്ണുകൾ തുറിച്ച് മജീദിനെ ഭീഷണിപ്പെടുത്തി:

'ഞാ ഞതീം മാന്തും.'

പഴയ മാന്തലുകളുടെയും നുള്ളലുകളുടെയും ഓർമ മജീദിൻെറ രക്തത്തെ തണുപ്പിച്ചു...നഖങ്ങളുള്ള സുഹ്റാ ഭയങ്കരിയാണ്. അവൾക്ക് ആ നഖങ്ങൾ ഇല്ലായിരുന്നുവെങ്കിൽ! പക്ഷേ, പണ്ടു മുതല്ക്കേ അവൾക്കു നഖങ്ങളുണ്ട്. അത് അവൾക്കു പ്രയോഗിക്കുവാൻ യാതൊരു മടിയുമില്ല. ആ സ്ഥിതിക്ക് ഇനിയും അവളെ ശുണ്ഠി പിടിപ്പിക്കുന്നതു നന്നാണോ? അകാരണമായാണ് സുഹ്റാ മാന്തിയത് എന്ന ഭാവത്തിൽ ശുദ്ധപാവത്തിനെപ്പോലെ മജീദ് ചോദിച്ചു:

'സുഹ്റാ എന്തിനാ എന്ന മാന്തിയത്?'

'എന്നച്ചെറ്ക്കൻ നീന്നു വിളിച്ചതോ?'

മജീദ് അത്ഭുതം അഭിനയിച്ചു:

'എപ്പളാണ്? ഞാൻ വിളിച്ചില്ല? സുഹ്റാ കെനാവു കണ്ടതായിരിക്കും.'

മജീദിൻെറ നിലയും ഭാവവും കണ്ടപ്പോൾ സുഹ്റായുടെ ഉള്ള് ആളിപ്പോയി. വാസ്തവത്തിൽ മജീദ് നീ എന്നു വിളിച്ചോ. ഒരു പക്ഷേ, അങ്ങനെ തോന്നിയതായിരിക്കുമോ? എങ്കിൽ മജീദിനെ മാന്തിയതു ബഹുകഠിനമായിപ്പോയി...ചെമന്നു തടിച്ച നാലു പാടുകൾ. അത് അവളുടെ മനസ്സിൻെറ കടുപ്പത്തിൻെറ ലക്ഷണങ്ങളല്ലേ?

അവളുടെ കണ്ണുകൾ നിറഞ്ഞു.

മജീദ് അതു കണ്ടഭാവം നടിക്കാതെ വെൺമണൽ നിറഞ്ഞ ഗ്രാമവീഥിയിലൂടെ നടന്നുകൊണ്ടു തന്നത്താൻ പറഞ്ഞു:

'ഞാനൊന്നും ചെയ്തില്ലേലും, ബാപ്പായും ഉമ്മായും ചുമ്മാ എന്ന അടിക്കുകേം ചീത്തപറകേം ചെയ്യും. പിന്നെ ചെലര് ചുമ്മാ പിച്ചുകേം മാന്തുകേം ചെയ്യും. വെറുതേ അവര്ടേക്ക ഒരു സൊകത്തിന്. ഇഞ്ഞി ഞാമ്മരിച്ചുപോകുമ്പ അവരൊക്കെ പറേവാരിക്കും, ആ പാവപ്പെട്ട മജീദൊണ്ടാർന്നെങ്കി — ഒന്നു പിച്ചുകേങ്കിലും ചെയ്യാർന്നെന്ന്.'

ഇത്രയും കഴിഞ്ഞ് മജീദ് സൂത്രത്തിൽ തിരിഞ്ഞുനോക്കി. ഭേഷ്! സുഹ്റായുടെ കവിളുകളിലൂടെ കണ്ണീരിന്റെ രണ്ടു ചാലുകൾ! അവനു സന്തോഷമായി.

അവന്റെ ആനന്ദത്തിൽ പങ്കുകൊള്ളുവാനെന്നവണ്ണം ബാലഭാസ്കരൻ കുന്നിന്റെ ഉച്ചിയിൽ വന്നു മന്ദഹാസപൂർവം ചെരിവിലെ ഗ്രാമത്തെ പൊൻപ്രഭയിൽ മുക്കുകയാണ്. കുന്നിന്റെ പിന്നിൽനിന്നു രണ്ടായിപ്പിരിഞ്ഞ്, കുന്നിനേയും ഗ്രാമത്തേയും ഉൾക്കൊണ്ടിട്ട്, ദൂരെച്ചെന്ന്, ഒന്നായി ഒഴുകിപ്പോകുന്ന നദി ഉരുകിയ പൊന്നുപോലെ...ഗ്രാമനിശ്ശബ്ദതയെ ഭേദിക്കുന്ന പക്ഷികളുടെ കളകൂജനങ്ങളിൽ മജീദ് കേൾക്കുന്നത് അവാച്യമായ ആനന്ദത്തിന്റെ മാറെറാലിയാണ്.

പക്ഷേ, സുഹ്റായുടെ ഹൃദയത്തിൽമാത്രം ആനന്ദമില്ല. അവൾ അക്ഷന്തവ്യമായ ഒരു അപരാധം ചെയ്തിരിക്കുന്നു. യാതൊരു കാരണവുമില്ലാതെയല്ലേ അവൾ മജീദിനെ മാന്തിയത്? ഓർക്കുന്തോറും ഹൃദയം വിങ്ങുന്നു...ചെമന്നു തടിച്ച നാലു പാടുകൾ മജീദിന്റെ പുറത്ത്. അവളുടെ തെററിനെ എങ്ങനെ മായ്ക്കുവാൻ കഴിയും?

മജീദ് പറഞ്ഞുവന്ന തങ്കമാളികയെ അനുസ്മരിപ്പിച്ചുകൊണ്ട് ഒന്നും സംഭവിച്ചിട്ടില്ലാത്തമാതിരി സുഹ്റാ പതുക്കെ ചോദിച്ചു:

'ചെറ്ക്കാ, എന്നിട്ടാ മാളിയ?'

മജീദ് മിണ്ടിയില്ല. ഒട്ടു കഴിഞ്ഞ് അവൻ ചോദിച്ചു:

'സുഹ്റാ മൂളുണ്ണൊാണ്ടോ?'

അവൾ ദുഃഖപാരവശ്യത്തോടെ പറഞ്ഞു:

'മൂളുണ്ണൊാണ്ട്!' എന്നിട്ട് അതിനു തെളിവായി 'ഊം. ഊം. ഊം.' എന്ന് സുഹ്റാ മൂന്നു പ്രാവശ്യം മൂളുകയും ചെയ്തു.

'പിന്നേണ്ടല്ലോ!' അവൻ തുടർന്നു: 'പൊൻമാളിയ കുന്നിൻെറ മൊകളിലാ.'

അങ്ങനെ ആയാൽ ഗ്രാമം മുഴുവനും കാണാം. തന്നെയുമല്ല, രണ്ടു നദികൾ ഒന്നായി ചേർന്നു വലിയ ഒരു നദിയായി ഒഴുകിപ്പോകുന്നതും വളരെ ദൂരം വരെ കാണാം. മജീദും സുഹ്റായും ഗ്രാമത്തിലെ മററു കുട്ടികളുംകൂടി പല തവണ കുന്നിൻെറ മുകളിൽ കയറി നോക്കിയിട്ടുള്ളതല്ലേ? അവിടെ മജീദ് ഉണ്ടാക്കാൻ പോകുന്ന തങ്കമാളിക അത്ഭുതകരമായിരിക്കും.

'പിന്നേ!' അവൾ ഉത്കണ്ഠയോടെ മജീദിനെ വിളിച്ചു. എന്നിട്ടു സാവേശം ചോദിച്ചു:

'അപ്പൊ പൊന്നു മാളിയേടെ പൊക്കം എത്രോം കാണും?'

ഉയരത്തിനു വല്ല അതിരുമുണ്ടോ? മജീദ് പറഞ്ഞു:

'ഒത്തിരി.'

ഒത്തിരി എന്നു പറയുന്നത് എത്രത്തോളമാണെന്ന് സുഹ്റായ്ക്കു നിശ്ചയമില്ല. അവൾ ചുററിനും നോക്കി. വാഴകൾ, തെങ്ങ് ഒക്കെയുണ്ട്. അവൾ ചോദിച്ചു:

'വാഴേോളം?'

'വാഴേോളം!' അവനു രസിച്ചില്ല. വാഴയോളം പൊക്കമുള്ള മണിമാളിക.

'ത്ഫൂ!' എന്നു പറഞ്ഞിട്ട് അവൻ സുഹ്റായെ നോക്കി.

അവൾ ചോദിച്ചു:

'തെങ്ങോളം?'

അതിനെയും മജീദ് പരിഹസിച്ചതുകൊണ്ട് സുഹ്റാ ആകാശത്തേക്കു മുഖം ഉയർത്തി സംശയാധീനയായി ചോദിച്ചു:

'മാനത്തോളം?'

'അദെ,' മജീദ് സമ്മതിച്ചു: 'പൊൻമാളിയ മാനത്തോളം കാണും.'

അവൾക്കു പിന്നെയും ഒരു സംശയം:

'അതില് ചെറ്ക്കൻ ഒററയ്ക്കാ താമസിക്കാമ്പോണേ?'

'അല്ല!' മജീദ് അറബിക്കഥകളെ ഓർത്തുകൊണ്ടു പറഞ്ഞു: 'ഞാനും ഒരു രാജകുമാരീം!'

രാജകുമാരി? അങ്ങനെ ഒരുത്തി ആ നാട്ടിലെങ്ങും ഇല്ല. എങ്കിലും........

'ഏതാ ആ പെണ്ണ്?'

ഒരു രഹസ്യമെന്ന മാതിരി മജീദ് പറഞ്ഞു:

'അതൊക്കേണ്ട്!'

അതു കേട്ടപ്പോൾ സുഹ്റായുടെ മുഖത്തെ പ്രകാശം മാഞ്ഞുപോയി. അവൾക്ക് അരിശവും വ്യസനവും വന്നു. അവൾ ചെടിക്കമ്പുകൾ താഴെയിട്ടു; അവളുടെ കണ്ണുകൾ നിറഞ്ഞൊഴുകി; അവൾ പറഞ്ഞു: 'രാജകുമാരീനെക്കൊണ്ട് എടുപ്പീര്.'

മജീദ് ആജ്ഞാപിച്ചു: 'എടുത്തോണ്ടു ബാ പെണ്ണേ!'

സുഹ്റാ പൊട്ടിക്കരഞ്ഞു:

'ഞാമ്പരണില്ല ചെറ്ക്കൻെറ കൂട്ടത്തി; രാജകുമാരീനെക്കൊണ്ട് എടുപ്പീര്.'

ആ നില! അത് മജീദിൻെറ മനസ്സിനെ അലിയിച്ചു. അവൻ അടുത്തു ചെന്ന് അവളുടെ മുമ്പിൽ ഇരുന്നു:

'സുഹ്റായാണ് എൻെറ —'

'?'

'രാ....ജ....കു...മാ....രി....'

അവളുടെ മുഖം തെളിഞ്ഞു:

'പോ ചെറ്ക്കാ!'

'ഉമ്മാണ!'

അവൾക്കു സന്തോഷമായി. മജീദിനും സുഹ്റായ്ക്കുംകൂടി ആ പൊൻ മണിമാളികയിൽ ഒരുമിച്ചു താമസിക്കാം. എത്ര രസമായിരിക്കും! അവൾ കണ്ണീരോടെ, മന്ദഹാസത്തോടെ, അങ്ങനെ

നിന്നു. മജീദ് അവളുടെ നഖം മുറിക്കാൻ ആഞ്ഞു.

'ബിട് ചെറ്ക്കാ.'

ചാററൽമഴയിലൂടെ പൂർണചന്ദ്രൻ പ്രകാശിക്കുന്നതു പോലെ, കണ്ണീരിലൂടെ സുഹ്റാ മന്ദഹസിച്ചു.

'എന്നാലും എൻെറ നകം കണ്ടിക്കണ്ട!' അവൾ ചുണ്ടുകൾ കൂർപ്പിച്ചു: 'പിന്നെ ചെറ്ക്കൻ ബല്ലതും പറേമ്പ ഇനിക്കു പിച്ചണം!'

'സുഹ്റാ എന്ന പിച്ചോ?'

'പിച്ചും! എപ്പയും എപ്പയും പിച്ചും!'

അവൾ പല്ലു കടിച്ച്, പുരികക്കൊടികൾ ഉയർത്തി ഒന്നു പിച്ചാൻ ആഞ്ഞു.

മജീദ് വിറച്ചു.

ഏതോ ഭയങ്കരമായ തെററിനെ ഓർമപ്പെടുത്തുന്നതു പോലെ മജീദ് പറഞ്ഞു:

'രാജകുമാരിക്കു പിച്ചാമ്പാടില്ല!'

രാജകുമാരി പിച്ചിപ്പോയെങ്കിൽ അതു കൊടിയ പാപമായിരിക്കണം! സംശയത്തോടെ സുഹ്റാ ചോദിച്ചു:

'ഉമ്മാണ?'

മജീദ് സത്യം ചെയ്തു:

'ഉമ്മാണ, പിച്ചാമ്പാടില്ല!'

അവൾ അമ്പരന്നു നിന്നു. രാജകുമാരിക്കു പിച്ചാൻ പാടില്ലെങ്കിൽ, പിന്നെ നഖങ്ങളുടെ ആവശ്യമെന്ത്? ഒരു മഹാത്യാഗം ചെയ്യുന്നതുപോലെ രണ്ടു കൈയും നീട്ടി അവൾ സമ്മതം കൊടുത്തു:

'എന്നാ കണ്ടിച്ചു കള!'

സന്തോഷത്തോടെ മജീദ് വീണ്ടും സുഹ്റായുടെ മുമ്പിൽ ഇരുന്നു.

പാരപോലെ നീണ്ടു കൂർത്തു നിന്ന നഖങ്ങൾ പത്തും മജീദ് മുറിച്ചു കളഞ്ഞു. മജീദ് എണീററു. അവർ പോയി തോട്ടം നിർമിച്ചു. മജീദിൻെറ വീട്ടിലെ വിശാലമായ മുററത്തിൻെറ മൂന്ന് അരികുകളിൽ അവൻ ചെറുകുഴികൾ തോണ്ടി. അതിൽ സുഹ്റാ ഓരോ കമ്പു നാട്ടി മണ്ണിട്ടു വെള്ളം ഒഴിച്ചു. ഒന്ന് ഒരു പിരിയൻ, ഒന്ന് ഒരു

മഞ്ഞ, ഒന്ന് ഒരു കോഴിവാലൻ; അങ്ങനെ നിറഞ്ഞു. മൂലയ്ക്കു കുഴിച്ചുവച്ചത് ഒരു ചെമ്പരത്തിക്കമ്പാണ്. സുഹ്റാ അതു വയ്ക്കുമ്പോൾ അതിൽ ഒരു ചെമന്ന പൂവ് ഉണ്ടായിരുന്നു.

ദിവസവും രാവിലെ സുഹ്റാ മജീദിൻെറ വീട്ടിൽ ചെന്നു ചെടികൾക്കു വെള്ളം ഒഴിക്കും.

ഒരിക്കൽ കളിയായിട്ട് സുഹ്റായുടെ ഉമ്മാ ഇഴഞ്ഞ മട്ടിൽ ചോദിച്ചു:

'എന്തിനാ സുഹ്റാ, വല്ലോരിടേം ചെടിക്കു നീ ചെന്നു ദൈവസോം വെള്ളോഴിക്കണത്?'

സുഹ്റാ പറഞ്ഞു:

'വല്ലോരിടേം അല്ലല്ലോ?'

അന്നു വൈകിട്ട് സുഹ്റായും മജീദും മുററത്തു നിൽക്കുകയായിരുന്നു. കിളിർത്തുനിന്ന ചെടികളെ ചൂണ്ടിക്കാണിച്ച് മജീദ് ഉറക്കെ ചോദിച്ചു:

'ഇതൊക്കെ സുഹ്റാടതാ?'

'അല്ലാണ്ട് പിന്നെ ചെറ്ക്കൻെറതാ?'

മജീദ് പരിഹാസത്തോടെ ചിരിച്ചു.

'പെണ്ണിന് ഉമ്മിണി കൊതിയൊണ്ട്!'

അവൾക്കു ദേഷ്യം വരാതിരിക്കുമോ? അവൾ മാന്തി! വേണ്ടത്ര നഖങ്ങൾ ഇല്ലാതിരുന്നതിനാൽ മജീദ് പറഞ്ഞു:

'ഇഞ്ഞീം മാന്ത്! ഇനിക്കു വല്യ സൊകം!'

സുഹ്റാ നഖങ്ങൾ നോക്കി പൊട്ടിക്കരഞ്ഞു.

'എന്നാ ഞാങ്കടിക്കും!'

അവൾ മജീദിൻെറ കൈത്തണ്ടയിൽ കടിക്കാൻ ഭാവിച്ചു. ഗത്യന്തരമില്ലാതെ മജീദ് 'ഖുർ-ആൻ' പിടിച്ചു സത്യം ചെയ്തു:

'മുപ്പത് ജൂസൊള്ള മുസ്ഹഫിനാണ രാജകുമാരിക്കു കടിക്കാമ്പാടില്ല!'

സുഹ്റാ കണ്ണീരൊലിപ്പിച്ചുകൊണ്ടു ചോദിച്ചു:

'ആരേം?'

'മന്ദഹാസപൂർവം മജീദ് പറഞ്ഞു:

'ആരേം!'

## മൂന്ന്

സുഹ്റാ കണക്കിൽ മിടുക്കിയായിരുന്നു. വാദ്ധ്യാർ അവളെ പുകഴ്ത്തുകയും മജീദിനെ അടിക്കുകയുമായിരുന്നു പതിവ്. കണക്കുകളെ സംബന്ധിച്ചിടത്തോളം മജീദിന് ആകെപ്പാടെ ഒരു അങ്കലാപ്പാണ്. എത്ര ശ്രമിച്ചാലും ഒന്നും ശരിയാകുകയില്ല.

'മണ്ടശ്ശിരോമണി!' എന്നാണ് മജീദിനെ വാദ്ധ്യാർ വിളിക്കുക. ഹാജർ വിളിക്കുന്നതും അങ്ങനെയാണ്. അതിൽ ആർക്കും ഒരു പരാതിയുമില്ല. മജീദ് മണ്ടനാണ്. അതുകൊണ്ട് അവൻ കുട്ടികളുടെ ഇടയ്ക്കിരുന്ന് ഉച്ചത്തിൽ വിളി കേൾക്കും:

'ഹാജേ.....ർ.'

'ഒന്നും ഒന്നും എത്രയാണെടാ?'

ഗുരുനാഥൻ ഒരിക്കൽ മജീദിനോടു ചോദിച്ചു. ഒന്നും ഒന്നും രണ്ടാണെന്നുള്ളതു ലോകപ്രസിദ്ധമാണല്ലോ? പക്ഷേ, അതിന് മജീദ് പറഞ്ഞ അത്ഭുതകരമായ സമാധാനം കേട്ട് ഗുരുനാഥൻ പൊട്ടിച്ചിരിച്ചുപോയി. ക്ലാസ്സ് ആകെ ചിരിച്ചു: മജീദ് പറഞ്ഞ സമാധാനം, പിന്നീട് അവന്റെ പരിഹാസപ്പേരുമായിത്തീർന്നു. ആ ഉത്തരം പറയുന്നതിനു മുമ്പ് മജീദ് ആലോചിച്ചു: രണ്ടു നദികൾ സമ്മേളിച്ചു കുറച്ചുകൂടി തടിച്ച ഒരു നദിയായി ഒഴുകുന്നതുപോലെ രണ്ട് ഒന്നുകൾ ഒരുമിച്ചു ചേരുമ്പോൾ കുറച്ചുകൂടി വണ്ണം വെച്ച ഒരു വലിയ 'ഒന്ന്' ആയിത്തീരുന്നു. അങ്ങനെ കണക്കുകൂട്ടി സാഭിമാനം മജീദ് പ്രസ്താവിച്ചു:

'ഉമ്മിണി വല്യ ഒന്ന്!'

അങ്ങനെ കണക്കുശാസ്ത്രത്തിൽ ഒരു പുതിയ തത്ത്വം

കണ്ടുപിടിച്ചതിന് മജീദിനെ അന്നു ബെഞ്ചിൽ കയററി നിർത്തി.

'ഉമ്മിണി വല്യ ഒന്ന്!' എല്ലാവരും അവനെ നോക്കി ചിരിച്ചു. എന്നിട്ടും മജീദ് സമ്മതിച്ചില്ല, ഒന്നും ഒന്നും രണ്ടാണെന്ന്. ആയതിനാൽ അത്ഭുതകരമായ ആ ഉത്തരത്തിൻെറ പ്രതിഫലമെന്നോണം ആറു ചൂട്ട അടി മജീദിൻെറ കൈവെള്ളയിൽ വച്ചുകൊടുത്തിട്ട് എല്ലാം കൂടി സാമാന്യം ഭേദപ്പെട്ട ഒരു വലിയ അടിയായി വിചാരിച്ചു കൊള്ളാൻ അദ്ധ്യാപകൻ മജീദിനോടു പറയുകയും ചെയ്തു.

അതിനു ശേഷം സഹപാഠികൾ അവനെ കാണുമ്പോൾ തമ്മിൽത്തമ്മിൽ പറയും:

'ഉമ്മിണി വല്യ ഒന്ന്!'

ആ പരിഹാസവും അതിനു കാരണമായ സംഗതിയും മജീദിനെ വളരെ വേദനപ്പെടുത്തി. അവൻ പറഞ്ഞതു പരമ സത്യ മാണ്. പക്ഷേ, ആരും അതു വിശ്വസിക്കാത്തതെന്ത്? ഒരു പക്ഷേ, തെററായിരിക്കാം. മജീദ് തനിമണ്ടനായിരിക്കാം. സഹിക്കവയ്യാത്ത സങ്കടത്തോടെ മജീദ് ചെന്ന് ഉമ്മയോട് ആവലാതി പറഞ്ഞു. മാതാവ് കനിവോടെ ഉപദേശിച്ചു. സങ്കടമെല്ലാം പടച്ചവനെ അറിയിക്കുവാൻ.

''റബ്ബുൽ ആലമീൻ, ഒർത്തർടേം അപേക്ഷ തള്ളിക്കളകേല മോനേ!'

അതനുസരിച്ച് ആ പിഞ്ചു ഹൃദയം പ്രപഞ്ച സ്രഷ്ടാവായ ജഗന്നിയന്താവിനോടു ഹൃദയപൂർവം അപേക്ഷിച്ചു:

'എൻെറ റബ്ബേ, എൻെറ കണക്കുകളെല്ലാം ശരിയാക്കി ത്തരണേ!'

അതായിരുന്നു മജീദിൻെറ ആദ്യത്തെ പ്രാർത്ഥന. രാവും പകലും മജീദ് പ്രാർത്ഥിക്കും. എന്നിട്ടും കണക്കുകൾ എല്ലാം തെററുകയാണു ചെയ്തത്. മജീദ് വളരെ അടിയും കൊണ്ടു. കൈവെള്ള എപ്പോഴും വിങ്ങും. അവനു സഹിക്കാൻ കഴിയുന്നില്ല. സംഗതികളൊക്കെ മജീദ് സുഹ്റായോടു പറഞ്ഞു. അതു വളരെ പിണക്കങ്ങൾക്കു ശേഷമാണ്. 'ഉമ്മിണി വല്യ ഒന്ന്' ആയതിനു

ശേഷം മജീദ് ആരോടും മിണ്ടുകയില്ലായിരുന്നു. അടുത്ത ബെഞ്ചിൽ ഇരുന്ന് സുഹ്റാ നോക്കും. മജീദ് മുഖം തിരിച്ചു കളയും. ഒടുവിൽ മജീദ് മിണ്ടി. സുഹ്റാ ചിരിച്ചു. അവൾ സ്ഥലംമാറി ഇരുന്നു. മജീദിൻെറ തൊട്ടടുത്ത് ബെഞ്ചിൻെറ അററത്തായി അവളുടെ ഇരുപ്പ്. അതോടെ മജീദ് അടി കൊള്ളാതായി. അത്ഭുതകരമായി അവൻെറ കണക്കുകൾ ഒക്കെ ശരി!

'അമ്പടാ?' അദ്ധ്യാപകൻ അത്ഭുതപ്പെട്ടു: 'ഞാൻ വിചാരിച്ചതുപോലെ നിൻെറ തലയ്ക്കുള്ളിൽ മുഴുവനും കളിമണ്ണല്ല!'

അങ്ങനെ ഗുരുനാഥൻെറ സ്തുതിവചനങ്ങൾ മജീദിൻെറ പരിഹാസപ്പേരിനെ മാച്ചുകളഞ്ഞു. കുട്ടികൾ അസൂയയോടെ പറയും:

'മജീദാണു ക്ലാസ്സിലെ ഒന്നാമൻ!'

അതു കേൾക്കുമ്പോൾ സുഹ്റാ പുഞ്ചിരിതൂകും. അതിൻെറ പൊരുൾ മററാർക്കും മനസ്സിലായിരുന്നില്ല. മജീദിൻെറ കണക്കുകൾ ശരിയാകുന്നതിൻെറ രഹസ്യം സുഹ്റായുടെ മന്ദഹാസത്തിൽ ഒളിഞ്ഞുകിടന്നിരുന്നു.

കണക്കുകൾ ചെയ്യാൻ കുട്ടികളൊക്കെ എണീറ്റു മുഖത്തോടുമുഖം നോക്കിനില്ക്കുമ്പോൾ മജീദിൻെറ ഇടത്തെ കണ്ണ് സുഹ്റായുടെ സ്ലേറ്റിൽ ആയിരിക്കും. അവളുടേത് മജീദും പകർത്തും. കണക്കു ചെയ്തുതീർന്നാലും അവൾ ഇരിക്കുകയില്ല, ആദ്യം മജീദ് ഇരിക്കണം!

പള്ളിക്കൂടത്തിൽനിന്ന് അവർ ഒരുമിച്ചു വീടുകളിലേക്കു വരുന്ന സമയത്തു മറ്റാരും കേൾക്കാതെ മജീദിനെ സുഹ്റാ കളിയാക്കും. പലതും ഓർത്ത് സുഹ്റാ മന്ദഹസിക്കും. എന്നിട്ടു മന്ത്രിക്കും:

'ഉമ്മിണി വല്യ ഒന്ന്!'

അപ്പോൾ മജീദിൻെറ ദേഷ്യം മുഴുവനും ഒറ്റ വാക്കിൽ ഉൾക്കൊള്ളിച്ചുകൊണ്ട് അവൻ പറയും:

'രാജകുമാരി!'

അതു കേട്ടു വെള്ളിമണിയുടെ മന്ദ്രധ്വനിപോലെ ശോകമധുരമാംവണ്ണം ചിരിച്ചുകൊണ്ട് അവൾ വിരലുകളിലേക്കു നോക്കും. ആ നഖങ്ങളൊക്കെ ഭംഗിയായി മുറിച്ചതാണ്. വെടിപ്പിനും വൃത്തിക്കും സ്കൂളിലെ ഉത്തമമാതൃകയാണ് അവൾ. മജീദിന്റെ വസ്ത്രങ്ങളിൽ എന്നും മഷിയും കറയും പുരണ്ടിരിക്കും.

അവൻ നാട്ടിലുള്ള മാവുകളിലൊക്കെ വലിഞ്ഞുകയറും, അവയുടെ ഉച്ചിയിലെ ചില്ലക്കൊമ്പുകളിൽ പിടിച്ച് ഇലപ്പടർപ്പുകളുടെ മീതേകൂടി അനന്തമായ ലോകവിശാലതയിൽ നോക്കുക അവന് ഒരു രസമാണ്. ചക്രവാളത്തിന്റെ അപ്പുറത്തുള്ള ലോകങ്ങൾ കാണുവാൻ അവനു കൊതിയാണ്. ഭാവനയിൽ മുഴുകി അവൻ വൃക്ഷത്തിന്റെ ഉച്ചിയിൽ നിൽക്കുമ്പോൾ അടിയിൽ നിന്ന് സുഹ്റാ വിളിച്ചു ചോദിക്കും:

'മക്കം കാണാവോ ചെറ്ക്കാ?'

മജീദ് അതിനുത്തരമായി, ഉയരെ മേഘങ്ങളോടു പററിച്ചേർന്നു പറക്കുന്ന പരുന്തുകളുടെ പാട്ട് എന്നു വിശ്വസിക്കുന്ന വരികൾ സ്വരമാധുര്യത്തോടെ ഉരുവിടും:

'മക്കം കാണാം, മദീനത്തേ പള്ളി കാണാം!'

# നാല്

സുഹ്റായുടെ കാതുകുത്തു കല്യാണത്തിൽ മജീദ് പങ്കുകൊണ്ടതു സഹിക്കവയ്യാത്ത വേദനയോടും ഒളിച്ചുമാണ്.

മജീദ് മാർക്കംചെയ്തു കിടക്കുകയായിരുന്നു. ഒഴിവു കാലത്താണ്. മജീദിന്റെ സുന്നത്തു കല്യാണം ഗ്രാമത്തെ ആകെ ഇളക്കിയ സംഭവമായിരുന്നു. വെടിക്കെട്ടും വലിയ സദ്യയുമുണ്ടായിരുന്നു. ബാൻറ്മേളങ്ങളോടും ഗ്യാസ് ലൈററുകളോടുംകൂടി ആനപ്പുറത്താണ് മജീദിനെ ഊരുലാത്തിയത്! അതിനുശേഷമായിരുന്നു ബിരിയാനി സദ്യ. ആയിരത്തിലധികം ആളുകൾ പങ്കുകൊണ്ടിരുന്നു. സദ്യയ്ക്കു മുമ്പാണ് മാർക്കം നടന്നത്...ആ ദിവസം മുഴുവനും മജീദിനു ഭയമായിരുന്നു. എന്തോ മുറിച്ചുകളയും! എന്താണത്? മരിച്ചുപോകുമോ? അവൻ ആകെ ഭയന്നു തളർന്നു. അന്നു സന്ധ്യവരെ ജീവിക്കില്ലെന്നുതന്നെ അവനു തോന്നി. എന്താണ് ഉണ്ടാകുവാൻ പോകുന്നതെന്ന് അവന് ഒരു ലക്കുമില്ല. ലോകത്തിലുള്ള എല്ലാ മുസ്ലീം പുരുഷന്മാരെയും മാർക്കം ചെയ്തിട്ടുള്ളതാണ്. അല്ലാത്തവർ ഇല്ല. എങ്കിലും.....'ഈ മാർക്കം ചെയ്യുണതെങ്ങനെ?' മജീദ് സുഹ്റായോടു ചോദിച്ചു.

അവൾക്ക് യാതൊരു അറിവുമില്ല!

'എന്തായാലും മരിക്കുകേല,' എന്ന് ആശ്വസിപ്പിക്കാൻ മാത്രമേ അവൾക്കു കഴിഞ്ഞുള്ളു. എങ്കിലും മജീദിനു വളരെ പരിഭ്രമമുണ്ടായിരുന്നു....'അല്ലാഹു അക്ബർ' എന്നുള്ള ഗംഭീരമായ 'തക്ബീർ' പന്തലിൽ മുഴങ്ങിയതോടെ മജീദിനെ അവന്റെ ബാപ്പാ പിടിച്ചുകൊണ്ട് ഒരു ചെറുമുറിയിൽ ആക്കിയിട്ടുപോയി....അവിടെ

കമഴ്ത്തിയിട്ടു വെള്ളവസ്ത്രം വിരിച്ച ഉരലിന്റെ മുമ്പിലായി പതിനൊന്നു തിരിയുള്ള നിലവിളക്ക് കത്തുന്നുണ്ടായിരുന്നു. മുറിയിൽ ക്ഷുരകനായ 'ഒസ്സാ'നെക്കൂടാതെ പത്തുപന്ത്രണ്ട് ആളുകളുമുണ്ടായിരുന്നു! അവർ മജീദിന്റെ ഷർട്ട് ഊരി; തുണി ഉരിഞ്ഞു പിറന്നപടി അവനെ ഉരലിന്റെ പുറത്ത് ഇരുത്തി. അത്ഭുതം! അവർ എന്താണ് ചെയ്‌വാൻ പോകുന്നത്? സംഭ്രമം!

മജീദിന്റെ കണ്ണുപൊത്തി, കൈയ്ക്കും കാലിനും തലയ്ക്കും ആളുകൾ പിടിച്ചു. അവന് അനങ്ങുവാൻ വയ്യായിരുന്നു. 'അല്ലാഹു അക്ബർ' എന്നുള്ള ശബ്ദമല്ലാതെ മററൊന്നും കേൾക്കുവാൻ ഇല്ല. മജീദ് നന്നായി വിയർക്കുന്നുണ്ടായിരുന്നു. ആ ബഹളത്തിനിടയ്ക്ക് അവന്റെ തുടകൾ ചെന്നുചേരുന്ന സ്ഥലത്തു നേരിയ ഒരു വേദന. ഉണങ്ങിയ പാള മുറിക്കുന്നതു പോലെയുള്ള ഒരനുഭൂതി. ഒരു നിമിഷം മാത്രം. ഉടനെ എല്ലാം കഴിഞ്ഞ് ഒരു വെള്ളം തളി. ഒരു നീററൽ — ഒരു പുകച്ചിൽ.

മജീദിനെ കിടത്തി. തലയ്ക്കും കാലിനും തലയണയുണ്ട്. ആ ബഹളത്തിൽ മജീദ് ഒന്നു നോക്കി. ചെമന്ന മഷിയുള്ള കുപ്പിയിൽ കൈവിരൽ മുക്കിയതു പോലെയല്ല, മഷിയിൽ മുങ്ങാതെ കുപ്പിയുടെ വായിൽ നിന്നു വിരലിന്റെ തലയ്ക്കു ചുററും ചെമന്ന മഷി പുരണ്ടതു പോലെ....അവിടെ ചോര പൊടിഞ്ഞു നിൽക്കുന്നെന്നു മാത്രം.....സുഹ്റായോടു പിറേറദിവസം ഇത്രയും സംഗതികൾ മജീദ് പറഞ്ഞു.

അവൾ ജനലിന്റെ അപ്പുറത്തു നിന്നുകൊണ്ട് ചോദിച്ചു:

'മജീദ് പേടിച്ചോ?'

'ഞാനോ!' മജീദ് ആ കിടപ്പിൽ കിടന്നുകൊണ്ട് വീരവാദം ചെയ്തു: 'ഞാൻ പേടിച്ചൊന്നൂല്ല!'

ആ സമയത്ത് സുഹ്റാ അവളുടെ കാതുകുത്തുകാര്യം പറഞ്ഞു. പത്തുപന്ത്രണ്ടു ദിവസത്തിനുള്ളിൽ അവളുടെ കാതുകുത്തു നടക്കും!

'മജീദിനു വരാൻ ഒക്കുകേലല്ലോ?'

മജീദ് പറഞ്ഞു:

'ഞാൻ വരും.'

പക്ഷേ, ആ ദിവസം വന്നപ്പോൾ മജീദിന് അനങ്ങുവാൻ വയ്യായിരുന്നു. ആദ്യം സുഹ്റായുടെ ഉമ്മായും പിറകേ സുഹ്റായും വന്നു വീട്ടുകാരെ ക്ഷണിക്കുന്നത് അവൻ കേട്ടു. കുറേക്കഴിഞ്ഞ് സുഹ്റായെ ജനലിൻെറ അടുത്തു കാണുകയും ചെയ്തു. ഉത്കണ്ഠയാൽ അവളുടെ വെളുത്ത മുഖം വിളറിയിരുന്നു എങ്കിലും കണ്ണുകൾ പ്രകാശിക്കുന്നുണ്ടായിരുന്നു.

'ഇന്നെൻെറ കാതുകുത്താ!'

മജീദ് ഒന്നും പറയാതെ മന്ദഹസിച്ചു. അത് അവളിലും പകർന്നു. മജീദ് ആ ഭംഗിയുള്ള ചെവികളിൽ നോക്കി. കാതുകുത്ത്! ഒരാചാരമാണ്. അതു നിരത്തി കുനുകുനാ കുത്തിത്തുളയ്ക്കു മ്പോൾ വേദനിക്കില്ലേ? മജീദ് അത്ഭുതപ്പെട്ടു.

അവൾ പറഞ്ഞു:

'അറിയാമ്പാടില്ല; വന്നു നോക്ക്!'

അവൾ ഓടിപ്പോയി.

മജീദിനു പോകണമെന്നു തോന്നി. കിടന്നിടത്തുനിന്ന് എഴുന്നേല്ക്കുവാൻ വയ്യ. എങ്കിലും ഒട്ടുകഴിഞ്ഞ് ആരും കാണാതെ തക്കത്തിന് മജീദ് എണീററു. സംഭ്രമം! അമ്മിപ്പിള്ളയുടെ ഘനം! ആയിരം വ്രണങ്ങളുടെ വേദന...എല്ലാംകൂടി ഹൃദയത്തിൽ നിന്നു ഘനമായി തൂങ്ങിക്കിടക്കുന്നതുപോലെ....കവച്ചുകവച്ച് ആരും കാണാതെ മജീദ് സൂത്രത്തിൽ വെളിയിൽ ഇറങ്ങി. വെള്ളമില്ലാത്ത തോട്ടിലൂടെ നിരങ്ങി നിരങ്ങി പറമ്പിൽക്കയറി സുഹ്റായുടെ വീട്ടിൽ ചെന്നു. അവിടെ വലിയ ആഘോഷമോ, ആൾക്കൂട്ടമോ ഒന്നും കണ്ടില്ല. അത് അവർ പണക്കാരല്ലാഞ്ഞിട്ടാണെന്ന് മജീദ് വിചാരിച്ചു. പണക്കാരായിരുന്നെങ്കിൽ കൊട്ടും വെടിക്കെട്ടും സദ്യയും ആരവവും ഒക്കെ ഉണ്ടാകുമായിരുന്നു!

മജീദിനെ കണ്ട ഉടനെ സുഹ്റായുടെ ഉമ്മാ നില വിളിച്ചുകൊണ്ട് ഓടിയെത്തി:

'എൻെറ പുള്ള എന്തിനു വരാമ്പോയി?'

മജീദ് വിഷമത്തോടെ, വേദനയോടെ പറഞ്ഞു:

'കാതുകുത്തു കാണാൻ.'

അന്നേരം സുഹ്റായും ഹാജരായി. അവളുടെ മുഖം ചെമന്നും, കണ്ണുകൾ കലങ്ങിയും ഇരുന്നു. മുകൾ മുതൽ അടിവരെ രണ്ടു കാതുകളും കുത്തിത്തുളച്ചു. കറുപ്പുനൂൽ കോർത്തു കെട്ടിയിരുന്നു. വലതുകാതിൽ പതിനൊന്നും ഇടത്തേതിൽ പത്തും. പഴുത്തു തുളകൾ ഉണങ്ങുമ്പോൾ നൂലഴിച്ച് ഊരിക്കളഞ്ഞ് വെള്ളി അലിക്കത്ത് ഇടുമെന്നും അതു കഴിഞ്ഞ് കല്യാണത്തിനു വെള്ളി അലിക്കത്തു മാററി സ്വർണ്ണ അലിക്കത്താക്കുമെന്നും മജീദിന് അറിയാമായിരുന്നു.

മജീദ് സുഹ്റായോടു ചോദിച്ചു: 'ഈ കാതുകുത്തെന്തിന്?'

'അറിയാമ്മേല.'

'അദികം നൊന്തോ?'

സുഹ്റാ വേദനയോടെ മന്ദഹസിച്ചു:

'ഉമ്മിണിശ്ശ!'

ഇത്രയുമായപ്പോൾ മജീദിനെ കാണാഞ്ഞിട്ട് ആളുകൾ തെരക്കിച്ചെന്നു. രണ്ടുപേർ താങ്ങിയാണ് അവനെ തിരികെ വീട്ടിൽ എടുത്തുകൊണ്ടുപോയി കിടത്തിയത്.

ആ സംഭവം വളരെ ഒച്ചപ്പാടുണ്ടാക്കി. മജീദിനെ ബാപ്പാ ശകാരിച്ചു. മജീദിൻെറ ഉമ്മായെ ബാപ്പാ ശകാരിച്ചു. സുഹ്റായുടെ ബാപ്പാഉമ്മാമാരെയും മജീദിൻെറ ബാപ്പാ ശകാരിച്ചു. അങ്ങനെ അത് അവസാനിച്ചു.

ആദ്യം പൊറുപ്പായത് മജീദിനാണ്. അന്ന് മജീദിനെ കുളിപ്പിച്ചു പുതിയ വസ്ത്രങ്ങൾ അണിയിച്ചു. സെൻറു പൂശി, പുത്തൻ കുടയുമായി പള്ളിയിൽ കൊണ്ടുപോയി. അത് ആഘോഷപൂർവമാണ്. ചമഞ്ഞുപിടിച്ചുള്ള ആ പോക്കിനെപ്പററി പറഞ്ഞ് സുഹ്റാ കളിയാക്കി:

'ഓ, ചെറ്ക്കൻെറ നാമൂസ്!' അവൾ പറഞ്ഞു: 'പെണ്ണുകെട്ടാൻ പോകുമ്പോലെ....'

## അഞ്ച്

സുഹ്റായും മജീദും അക്കൊല്ലം ജയിച്ചു.
ഗ്രാമത്തിലെ സ്കൂളിലെ ഒടുവിലത്തെ ക്ലാസ്സിൽ നിന്നാണ്. തുടർന്നു പട്ടണത്തിലെ ഹൈസ്കൂളിൽ പോയി പഠിക്കാനുണ്ടായിരുന്ന സുഹ്റായുടെ ആഗ്രഹം തകർന്ന ഒരു സംഭവം ഉണ്ടായി. മജീദ് ആദ്യമായി മരണം കണ്ടു; സുഹ്റായുടെ ബാപ്പ മരിച്ചു.

അതോടെ, അവളും അവളുടെ രണ്ട് ഇളയ സഹോദരിമാരും ഉമ്മായും നിരാശ്രയരായി. എല്ലാംകൂടി അവർക്കുണ്ടായിരുന്നത് ഒരു മുറി പുരയിടവും ചെറിയ ഒരു വീടുമാണ്. അടയ്ക്കാക്കച്ചവടം മൂലം കിട്ടിയിരുന്ന ലാഭം കൊണ്ടാണ് അവളുടെ ബാപ്പ ആ കുടുംബം പുലർത്തിയിരുന്നത്. വെളുത്ത തൊപ്പിയും ചെമ്മണ്ണു പുരണ്ട മുഷിഞ്ഞ മുണ്ടും, അതുപോലത്തെ തോർത്തുമാണ് അദ്ദേഹം ധരിക്കുക. കറുത്ത താടിയുള്ള വെളുത്ത വട്ടമുഖത്തെ കറുത്ത മിഴികൾ പുഞ്ചിരിതൂകുന്നവയായിരുന്നു. മുന്നോട്ട് അല്പം വളവോടെ, മടക്കിയ ചാക്ക് കക്ഷത്തിൽ വെച്ച്, അദ്ദേഹം നടക്കും. നാട്ടിലുള്ള വീടുകളിൽ നിന്ന് അടയ്ക്ക വാങ്ങിച്ചു ചാക്കിൽ നിറച്ചു കെട്ടി തന്നത്താൻ ചുമന്നുകൊണ്ടുപോയി പട്ടണത്തിൽ വിൽക്കും. വലിയ സംഭാഷണപ്രിയനാണ്. കണ്ടിട്ടുള്ള രാജ്യങ്ങളിലെ വിശേഷങ്ങളൊക്കെ മജീദിനോടു പറയും. വെളിയിലാണ് യഥാർഥ മുസൽമാന്മാരുള്ളത്, ആ ഗ്രാമത്തിലുള്ളവരോ, അന്ധ വിശ്വാസികൾ! ഹൃദയകാഠിന്യമുള്ളവരും. നല്ലവരെ കാണണ

മെങ്കിൽ വെളിയിൽ പോകണം.

'ഇവിടേള്ളോര് കരുതണത് ഇവര് മാത്രമാ ശെരിയായ ഇസ്ളാമിങ്ങള്. അറിവില്ലാത്തതിൻെറ ഒററ ദൂഷ്യം! പടച്ചോൻ ബേണ്ട്യവെച്ചു നിങ്ങളൊക്കെ പടിച്ചു വലുതായി വര്മ്പ ഈ സിതിയൊക്കെ പോകും.'

സുഹ്റായെ വലിയ പരീക്ഷകൾ പാസ്സാക്കണമെന്നുള്ള തായിരുന്നു അദ്ദേഹത്തിൻെറ ജീവിതത്തിലെ ഏററവും വലിയ ആഗ്രഹം.

'പിന്നെ—' അദ്ദേഹം പറയും: 'അവളു ബല്യ ഉദ്യോഗം ബരിക്കുമ്പ ഞമ്മളേക്കെ മറക്കും. അതെൻെറ ബാപ്പാ ആണെന്നു പറയാൻ അവക്കു ബല്യ നാണായിരിക്കും.'

'അതു ശരിയാണ്. മജീദ് കള്ളനോട്ടത്തോടെ പറയും: 'സുഹ്റാ വലിയ അന്തസ്സുകാരിയാ.'

അപ്പോൾ സുഹ്റാ വാതിലിൻെറ മറവിൽ നിന്നുകൊണ്ട് കണ്ണുകൾ മിഴിച്ച്, പല്ലുകൾ ഞെരിച്ച്, അല്പം രൂക്ഷത പ്രദർശിപ്പിച്ചിട്ടു ശബ്ദമുണ്ടാക്കാതെ പറയും:

'ഉമ്മിണി വല്യ ഒന്ന്!'

അതുപോലുള്ള സന്ദർഭങ്ങളിൽ മജീദ് അവളെ ശിക്ഷിക്കും; അതൊരു പ്രത്യേക തരത്തിലാണ്. അവൻെറ പക്കൽ എപ്പോഴുമുള്ള റബർ തെററാലിയിൽ മടിയിൽ നിന്ന് ഒരു ചെറിയ ഉരുളൻ കല്ലെടുത്തു വച്ച് സുഹ്റായുടെ കണങ്കാൽ നോക്കി പതുക്കെ ഒന്നു വലിച്ചു വിടും ഉന്നം പിഴയ്ക്കാറില്ല.

കണങ്കാലിൽ കൊണ്ടു കഴിയുമ്പോൾ അവൻ പറയും: 'ആ കതകിൽ പററിയിരുന്ന ചുണ്ണാമ്പിൽത്തന്നെ ഞാൻ കൊള്ളിച്ച്.'

സുഹ്റാ അനങ്ങുകില്ല. അവളുടെ കണ്ണുകളിൽ നിന്ന് ഒന്നു രണ്ടു തുള്ളി കണ്ണുനീർ അടർന്നു വീഴും; അത്രമാത്രം. അതൊന്നും കാണാത്ത സുഹ്റായുടെ ഉമ്മാ മജീദിനോടു പറയും;

'നീ ഈ ഉന്നം നോക്കിനോക്കി ഞങ്ങടെ കലോം ചട്ടീം ഒക്കെ പൊട്ടിച്ചു തീർക്കും. മജീദേ, നിങ്ങളെപ്പോലെ മൊതലൊണ്ടോ ഞങ്ങക്ക്?'

'ഓ, ഞാൻ ഇനി ഉന്നം നോക്കാൻ വരുന്നില്ല. ഞാൻ ഈ രാജ്യത്തു നിന്നൊക്കെ ദൂരെ ദൂരെ പോകാൻ പോകയാണ്!'

'എവിടെ?'

'ആറുമാസത്തെ വഴിക്കപ്പുറത്ത്!'

'എന്നിട്ട്,' സുഹ്റാ പറയും: 'സന്ധ്യയ്ക്കു വീട്ടിലേക്കു പോരും!'

അതാണ് മജീദിനെപ്പററിയുള്ള സുഹ്റായുടെ അഭിപ്രായം. സുഹ്റായെപ്പററിയുള്ള മജീദിൻെറ അഭിപ്രായം അങ്ങനെയല്ല:

'എന്നിട്ട് ഞാൻ നാടൊക്കെ ചുററി മടങ്ങിവരുമ്പോൾ സുഹ്റാ വലിയ ഉദ്യോഗസ്ഥയായിരിക്കും. അപ്പോൾ ഈ ശ്രീമതി എന്നെക്കണ്ടാൽ കണ്ടിട്ടുള്ള ഭാവം പോലും കാണിക്കയില്ല!'

വിദൂരവും സംതൃപ്തവുമായ ഭാവിയെ കണ്ടിട്ടെന്നപോലെ നേരിയ മന്ദഹാസത്തിൻെറ ഉദയം അവളുടെ മുഖത്തുണ്ടാവും.

വളരെ ആലോചനയ്ക്കുശേഷം അവൾ പറയും:

'ചെറ്ക്കനല്ലേ പഠിച്ചു പഠിച്ച് വലിയ ഉദ്യോഗസ്ഥനാവാൻ പോവുന്നത്? ഞങ്ങൾക്കു പണമില്ലല്ലോ!'

സുഹ്റായുടെ ബാപ്പ പറയും:

'പണോക്കെ ഞമ്മക്ക് അല്ലാഹ് തരും. ഞമ്മക്കു മൂന്നു പേരിക്കും കൂടെ ഒന്നിച്ചുപോരാം, പഠണത്തിലെ പള്ളിക്കൂടത്തീന്. ഞാൻ അടയ്ക്കാ വിറേറച്ചു ദെവസോം പള്ളിക്കൂടത്തിൻെറ ബാത്ക്ക വന്നു നിന്നോളാം.'

പക്ഷേ, അതിനു തരപ്പെട്ടില്ല. അദ്ദേഹം മഴ നനഞ്ഞു വന്നു രണ്ടു മൂന്നു ദിവസം പനിയായിട്ടു കിടന്നു. മൂന്നാം ദിവസം സന്ധ്യയ്ക്കു മരിച്ചു. മരണശയ്യയ്ക്കടുത്ത് മജീദും ഉണ്ടായിരുന്നു. കെട്ടുപോയ വിളക്കിൻെറ പുകപിടിച്ചു കറുത്ത ചിമ്മിനിപോലെ ആ മിഴികൾ രണ്ടും!....വെളിച്ചവും ചൂടും പോയ അനക്കമില്ലാത്ത ആ ശരീരം!

പിറേറദിവസമാണ് മയ്യത്തു മറവു ചെയ്തത്. അന്നു സന്ധ്യയ്ക്ക് സുഹ്റായെ പ്രതീക്ഷിച്ച് പതിവുപോലെ മജീദ് മാവിൻ

ചുവട്ടിൽ നില്ക്കുകയായിരുന്നു. അവൾ ദുഃഖഭാരത്തോടെ സാവധാനം മജീദിന്റെ അടുത്തു വന്നു. മജീദ് ആ മുഖത്തേക്കു നോക്കിയപ്പോൾ അവൾ പൊട്ടിക്കരഞ്ഞുപോയി. മജീദിന് ഒന്നും പറയുവാൻ കഴിഞ്ഞില്ല. അവന്റെ കണ്ണീർക്കണങ്ങൾ അവളുടെ മൂർദ്ധാവിലും അവളുടേത് അവന്റെ നെഞ്ചിലും വീണ് ഒഴുകിക്കൊണ്ടിരുന്നു.

ആ സമയത്ത് ഇരുണ്ട തെങ്ങുകൾക്കു മീതെ നീലാകാശത്ത് ചന്ദ്രക്കല തെളിഞ്ഞുനിന്നിരുന്നു.

## ആറ്

സുഹ്റാ അവളുടെ വീടിൻെറ വാതില്ക്കൽ നിന്ന്, മജീദിനെ അവൻെറ ബാപ്പാ പട്ടണത്തിലെ ഹൈസ്കൂളിൽ ചേർക്കാൻ കൊണ്ടുപോകുന്നതു കണ്ടു. രണ്ടുപേർക്കും കുടയുണ്ട്. മജീദിൻേറതു പുതിയത്. അവൻെറ ഷർട്ടും മുണ്ടും തൊപ്പിയും പുതിയത്. ഗ്രാമവീഥിയിലൂടെ അവർ പോയി ദൂരെ മറയുന്നത് അവൾ കണ്ടു.

അന്നു സന്ധ്യയ്ക്ക് സ്കൂളിൽ നിന്നു മടങ്ങിവന്ന മജീദ് മാവിൻചുവട്ടിൽ ഹാജരായി. നല്ല മണമുള്ള പുതിയ പാഠപുസ്തകം അവൻെറ കൈയിലുണ്ടായിരുന്നു. ഉത്കണ്ഠയോടെ ഓടിവന്ന സുഹ്റായെ അഭിമാനപൂർവം അവൻ അതു കാണിച്ചു.

'പടം വളരെയുണ്ട്.'

അവൾ അതു വാങ്ങി, മറിച്ചു മറിച്ചു നോക്കിക്കൊണ്ടിരുന്നു. മജീദ് മൈലുകൾക്കപ്പുറത്തുള്ള പട്ടണത്തിലെ അത്ഭുത കാഴ്ചകളെ വർണിച്ച്, ഒടുവിൽ സ്കൂളിനെപ്പററി പറഞ്ഞു:

'പട്ടണത്തിൻെറ ഒത്ത നടുക്ക്, വെള്ള തേച്ച്, ഓടുമേഞ്ഞ ഏഴു വലിയ കെട്ടിടങ്ങൾ. ഇവിടത്തെ പള്ളിക്കൂടം പോലെയല്ല. വലിയ ഒരു തോട്ടം! എന്തെല്ലാം തരംചെടികളുണ്ടെന്നോ! ഞാൻ അതിൻെറയെല്ലാം അരി കൊണ്ടുവരും! പിന്നെ കളിക്കാനുള്ള സ്ഥലം.ഓ, ഒന്നു കാണേണ്ടതാണ്!' മജീദ് തുടർന്നു:

'കുട്ടികളെത്രയുണ്ടെന്നോ! കണക്കില്ല! ഹെഡ്മാസ്ററർ സ്വർണക്കണ്ണടക്കാരനായ ഒരു തടിയൻ. കൈയിൽ ചൂരല് എപ്പോഴുമുണ്ട്; പിന്നെ, എൻെറ സാറിന് കണ്ണ് ഒന്നേയുള്ളു! ഞങ്ങളുടെ ക്ലാസിൽ നാല്പത്തിരണ്ടു കുട്ടികളുണ്ട്-അതിൽ

ഞങ്ങളുടെ ക്ലാസ്സിൽ നാല്പത്തിരണ്ടു കുട്ടികളുണ്ട്—അതിൽ പതിന്നാലു പെൺകുട്ടികൾ!'

ഉൾക്കത്തലോടെ മജീദ് പെട്ടെന്ന് നിറുത്തി. സുഹ്റായുടെ കണ്ണുനീർ പുസ്തകത്തിൽ...

'സുഹ്റാ!' മജീദ് വിളിച്ചു. കണ്ണുനീരിന്റെ ഹേതുവെന്തെന്ന് അവനു മനസ്സിലായില്ല.

'കരയുന്നതെന്തിന്?' മജീദ് വീണ്ടും വീണ്ടും ചോദിച്ചു.

ഒടുവിൽ അവൾ മുഖമുയർത്തി പതുക്കെപ്പറഞ്ഞു:

'എനിക്കും പഠിക്കണം!'

സുഹ്റായ്ക്കും പഠിക്കണം! റബ്ബേ.....അതിന് എന്തു വഴി? മജീദ് ചുഴിഞ്ഞു ചിന്തിച്ചു. ചീവീടു കരയുന്നതു പോലുള്ള ശബ്ദം അവന്റെ തലയ്ക്കുള്ളിൽ മുഴങ്ങിക്കൊണ്ടിരുന്നു, അവസാനം വഴിയുണ്ടായി.

മജീദ് പറഞ്ഞു:

'ഞാൻ പഠിക്കുന്നതു ദിവസവും സുഹ്റായ്ക്കു പറഞ്ഞു തരാം.'

അങ്ങനെ സമ്മതിച്ചുപോന്നെങ്കിലും അതിനേക്കാൾ ഉത്തമമായ മാർഗം മജീദ് കണ്ടുപിടിച്ചു. മജീദിന്റെ വീട്ടിൽ ധാരാളം സ്വത്തുണ്ടല്ലോ സുഹ്റായേയും കൂടി പള്ളിക്കൂടത്തിൽ അയച്ചു പഠിപ്പിച്ചാലെന്താണ്? ബാപ്പായോടു പറയാൻ പേടി. ഉമ്മായോടു പറയാം. അവൻ ഉറച്ചു. ബാപ്പ ആൾ സ്നേഹ സമ്പന്നനാണ്. ലേശം മുൻകോപിയും. താൻ പറയുന്നതു മനസ്സിലായോ? ഇല്ല എന്നു കൂട്ടിച്ചേർക്കും.

അന്നു രാത്രി ഊണു കഴിഞ്ഞു ബാപ്പാ വെറ്റിലയിൽ ചുണ്ണാമ്പു തേക്കുകയായിരുന്നു. ഉമ്മ അടയ്ക്ക നുറുക്കി ക്കൊണ്ടിരുന്നു.

പതറുന്ന ഹൃദയത്തോടെ മജീദ് ഉമ്മായുടെ അടുത്തു ചെന്നിരുന്നു പതുക്കെ വിളിച്ചു:

'ഉമ്മാ!'

മാതാവു വാത്സല്യപൂർവം ചോദിച്ചു:

'എന്താ മോനേ?'

മജീദൻ പതുക്കെപ്പറഞ്ഞു:

'നമുക്ക് ആ സുഹ്റായേയും പഠിപ്പിച്ചാലെന്താ?'

കുറേ സമയത്തേക്ക് ആരും ഒന്നും പറഞ്ഞില്ല. ബാപ്പാ വെററില മടക്കി ചുരുട്ടി വായിൽ വെച്ച് നുറുക്കിയ അടയ്ക്കയും വായിലിട്ടു ചവച്ചു. എന്നിട്ട് തങ്കം പോലെ പ്രകാശിച്ചു കൊണ്ടിരുന്ന പിച്ചളച്ചെല്ലത്തിൽനിന്നു വെള്ള ഡെപ്പി എടുത്തു തുറന്നു. രൂക്ഷമായ ഒരു സുഗന്ധം അവിടെയെങ്ങും വ്യാപിച്ചു. ഇടിച്ചു കൂട്ടിയ പുകയില കൈവെള്ളയിൽ ആക്കി വായിലിട്ടു. മോണയിലേക്കു നീക്കി; എന്നിട്ടു മുററത്തേക്കു നീട്ടി ഒന്നു തുപ്പി.

'ഇതിലോട്ടു തുപ്പിയാപ്പോരേ?' ഉമ്മാ കോളാമ്പി നീക്കിവെച്ചുകൊടുത്തിട്ടു പറഞ്ഞു: 'ആ ചെടീടെ എലേലൊക്കെ ചോരപോലെ കെടക്കും.'

'അമൻെറ ഉമ്മാടെ ശെടി!' എന്നു പരിഹാസത്തോടെ പറഞ്ഞിട്ട് ബാപ്പാ ചാരുകസേരയിൽ മലർന്നു. പകലിനേക്കാൾ പ്രകാശമേറിയ ശരറാന്തലിൻെറ ഉഗ്രമായ വെളിച്ചത്തിൽ ബാപ്പാ യുടെ ഫ്ലാനൽ ഷർട്ടിൻെറ പൊൻകുടുക്കുകൾ മഞ്ഞളിച്ചു തിളങ്ങി. കറുത്ത പുരികക്കൊടികൾ ഉയർന്നു. തവിട്ടു നിറത്തിലുള്ള തോലുപോലെ മിനുത്ത നെററി ചുളിഞ്ഞു. സ്വർണക്കണ്ണടയുടെ വട്ടച്ചില്ലിലൂടെ ബാപ്പാ നോക്കി മജീദിനെപ്പററിയുള്ള അഭിപ്രായം രേഖപ്പെടുത്തി:

'എടീ! ഇമൻ എവിടെയെങ്കിലും പോയ്ക്കോട്ടെ. രാജ്യോക്കെ ഒന്നു ചുററീട്ടേ, ഞമ്മളെപ്പോലത്തെ ലോഹരൊക്കെ കഴീണതെങ്ങനേന്ന് ഇവനൊന്നു പടിക്കട്ടടീ. മനസ്സിലായോ?— ഇല്ല!'

'ഇഞ്ഞിത്തൊടങ്ങി! എന്തെങ്കിലും മുണ്ടിപ്പോയാ ഒടനേ പൊക്കോ, രാജ്യം വിട്ടോ! എന്നാലും എന്തിനാ ഇതെന്നും പറേണത്?'

'എടീ, ഇമനു ബുദ്ദീല്ല!'

'മററുള്ളോരിക്ക് ഒത്തിരി ബുദ്ദിയൊണ്ട്!'

ഉമ്മായുടെ ഒരു മുള്ളുവാക്ക്! ബാപ്പാ വിടുമോ?

'എടീ, ഇമനു കിട്ടിപ്പോയതു നിൻെറ ബുദ്ദിയാ! മനസ്സിലായോടീ? —ഇല്ല!'

'ഓ, ഇപ്പ ഇപ്പ ആയപ്പ എൻെറ ബുദ്ധിക്കു വല്യ കുററം! റബ്ബിൻെറ ബേണ്ട്യ.'

'എടീ, അല്ലെങ്കി ഇമനിതു തോന്നോ? എടീ, എൻെറ അന്ശമ്മാരിക്ക് എല്ലാംകൊട ഇരുപത്താറ് മക്കള്; നിൻെറ അന്ശമ്മാരിക്കും അന്ശത്തിമാരിക്കും എല്ലാങ്കൊട ബകന്ത പോലെ, നാല്പത്തൊന്നെണ്ണം! എടീ, അദെല്ലാങ്കൊട ഇബ്ട ബന്നു ചോറു തിന്നുമ്പ ഞാൻ ബല്ലദും പറേണൊണ്ടോടീ? —ഇല്ല!'

'എൻെറ ബദ്രീങ്ങളെ! എന്തൊരു പങ്കപ്പാടാണിത്.'

'എടീ, നീ ആയിരം ബദ്രീങ്ങളെ ബിളി! അന്നാലും നെനക്കു ബുദ്ദിയൊണ്ടാകുവോ?—ഇല്ല! ഞാമ്പറേണതു നെനക്കു മനസ്സിലാകുവോ? —ഇല്ല!'

'നാപ്പിന്നെ എയ്തിക്കാണീര്!'

എഴുത്തറിയാൻ വയ്യാത്ത ഉമ്മാ പറഞ്ഞു.

അതു കേട്ടു ബാപ്പാ പൊട്ടിച്ചിരിച്ചു. ഉമ്മായുടെ വെളുത്ത കുപ്പായത്തിൽ ചെമന്ന തുപ്പൽതുള്ളികൾ നിറഞ്ഞു.

'പോടീ അപ്പുറത്ത്?' ബാപ്പാ ആജ്ഞാപിച്ചു: 'പോയി നിൻെറ കുപ്പായം മാററിക്കൊണ്ടുവാ. മനസ്സിലായോടീ? —ഇല്ല!'

ഉമ്മാ പോയി കുപ്പായം മാറി വേറൊന്നു ധരിച്ചിട്ടു വന്നു.

ബാപ്പാ തുടർന്നു:

'എയിത്ത്? എടീ നിൻെറ ബാപ്പാ പടിച്ചിട്ടുണ്ടോ? —ഇല്ല! എടീ നിൻെറ ആങ്ങളമാര് പടിച്ചിട്ടുണ്ടോ! —ഇല്ല!'

ഉമ്മാ വിടുമോ? 'ഓ, നിങ്ങട എല്ലാരും ഒത്തിരി പടിച്ചിട്ടൊണ്ട്!'

അതിനു ബാപ്പാ വളരെ സമയത്തേക്ക് ഒന്നും പറഞ്ഞില്ല. ബാപ്പാ എഴുത്തു പഠിച്ചിട്ടില്ല. ബാപ്പായുടെ ബാപ്പായും ബാപ്പായുടെ

ഉമ്മായും എഴുത്തു പഠിച്ചിട്ടില്ല. അത് ഉമ്മാ ഓർപ്പിച്ചതു കാരണം ബാപ്പായ്ക്കു ദേഷ്യം വന്നു:

'അതികം പറഞ്ഞാലൊണ്ടല്ലോടീ?—' ബാപ്പാ ഗർജിച്ചു: 'നിൻെറ ശങ്ക് ഞാൻ ചവുട്ടി വെള്ളമാക്കും! മനസ്സിലായോടീ?—ഇല്ല!'

അതിന് ഉമ്മാ എന്തെങ്കിലും സമാധാനം പറഞ്ഞാൽ ഉടനെ വഴക്കുണ്ടാകുമായിരുന്നു. ചെല്ലം എടുത്തു മുററത്തേയ്ക്കെറിയും; ഉമ്മായെ അടിക്കും; മജീദിനെ അടിക്കും; മജീദിൻെറ സഹോദരിമാരെ അടിക്കും. മാത്രമല്ല, മജീദിൻെറ ചെടികൾ മുഴുവൻ വലിച്ചു പിഴുതുകളയും....അതുകൊണ്ട് ഉമ്മാ ഒന്നും സമാധാനം പറഞ്ഞില്ല. ഉമ്മാ ഒന്നും പറയാത്തതുകൊണ്ട് ബാപ്പാ ചോദിച്ചു:

'എന്താടീ, നാവെറങ്ങിപ്പോയോ? —ഇല്ല?'

ഉമ്മാ വളരെ ശാന്തതയോടെ ചോദിച്ചു:

'ഇദൊക്കെ എന്തിനാ പറേണത്? മജീദ് ഒന്നു ചോദിച്ചുപോയി?—റബ്ബിൻേറം നേർച്ചക്കാരിടേം ബേണ്ട്യ കൊണ്ടു ഞമ്മക്കു ബേണ്ട്യോളം മൊതലൊണ്ടല്ലോ? ഇപ്പ ആ സുഹ്റാട ബാപ്പാ മരിച്ചു പോയി. ഇപ്പ അത്ങ്ങക്ക് ആരൂല്ല. ഞമ്മക്ക് അവളേം പഠിപ്പിച്ചാലെന്താ?'

മജീദ് ഉത്കണ്ഠയോടെ കാത്തിരുന്നു. ഉമ്മായുടെ കഴുത്തിലെയും കാതുകളിലെയും സ്വർണാഭരണങ്ങൾ തിളങ്ങി.

'ഒണ്ടെടീ, ഞമ്മക്കു വേണ്ട്യോളം മൊതലൊണ്ട്! നിൻെറ ബാപ്പാ സമ്പാദിച്ചുതന്നതോ, അതോ നെനക്കു സിറീതനം കിട്ട്യതോ?'

'തൊടങ്ങി, സിറീതനം! ചുമ്മാ കെട്ടിക്കൊണ്ടു പോന്നതല്ലേ! എണ്ണിക്കൊണ്ടേ ആയിരം രൂഫായും പിന്നെ കൈത്തേലും കാതേലും കൈയേലും കാലേലും പിന്നെ, അരേലുമേ, നെറച്ചു പൊന്നും തന്നതേ മറന്നുപോയോ?'

'ഞ്ഹും!' ബാപ്പാ മീശ പിരിച്ചു: 'അവട ആയിരം തൊലിഞ്ഞ

രൂഫാ! എടീ, നിന്നോളം തൂക്കത്തി രൂഫാ കൊടുത്താലും; നിന്നെപ്പോലത്തെ ബുദ്ദീല്ലാത്തതിനെ വല്ലോരും കെട്ടുവോടീ?—ഇല്ല!'

'അന്നാ ഇഞ്ഞി ഒരു ബുദ്ദിയൊള്ളതിനെ പോയ് കെട്ട്!'

'കെട്ടുമെടീ, കെട്ടും! എന്നെപ്പോലത്തെ യോഗ്യതേള്ള ആണുങ്ങൾക്ക് ആയിരം അല്ലെടീ പതിനായിരം തരാൻ ആളെണ്ട്! മനസ്സിലായോടീ? ഇല്ല!'

ഉമ്മാ അതിനൊന്നും പറഞ്ഞില്ല. വേണമെങ്കിൽ ബാപ്പായ്ക്ക് എത്രയെണ്ണത്തിനെയെങ്കിലും കെട്ടാം. ഉമ്മാ ഒന്നും പറയാത്തതുകൊണ്ട് ബാപ്പായ്ക്കു ശുണ്ഠിവന്നു:

'അവള് പറഞ്ഞ കേട്ടാ, ഞമ്മക്കു ബേണ്ട്യോളം മൊതലൊണ്ടെന്ന്?'

അത് ഒററക്കാശിനുപോലും മുതലില്ല എന്ന ഭാവത്തിലാണ്. മജീദിനു സത്യം അറിയാമായിരുന്നു. ആ നാട്ടിലേയ്ക്ക് ഏററവും അധികം സ്വത്തുള്ളതു ബാപ്പായ്ക്കാണ്. ഓരോ പ്രാവശ്യവും ഇടീക്കുന്ന തേങ്ങ പറമ്പുകളിൽ മലപോലെ കിടക്കും ഓരോ പ്രാവശ്യവും കൊയ്തു മെതിച്ചു കൊണ്ടു വരുന്ന നെല്ല് ഇടാൻ സ്ഥലം പോരായിരുന്നു. അതിനുമൊക്കെപ്പുറമേ തടിക്കച്ചവടത്തിൽ മികച്ച ലാഭം കിട്ടിക്കൊണ്ടുമിരുന്നു. ഒരിക്കൽ തടി വിററുകൊണ്ടു വന്നതു മുഴുവൻ കുതിരപ്പവനായിരുന്നു. അതു വെള്ളക്കടലാസിൽ കുന്നുപോലെ ചൊരിഞ്ഞിട്ടു ശരറാന്തലിൻെറ മുമ്പിൽ വച്ചു ബാപ്പാ എണ്ണിയെണ്ണി അട്ടിവെച്ച് മടിശ്ശീലയിൽ കെട്ടി പെട്ടിയിൽ വെച്ചു പൂട്ടി; പൂട്ടുന്നതിനു മുമ്പ് മജീദ് അതു വാരിവാരിക്കളിച്ചു. അതിൻെറ മഞ്ഞദ്യുതിയും മന്ദ്രരവവും മജീദിനു വിസ്മരിക്കുവാൻ കഴിഞ്ഞിട്ടില്ല. അത്രയ്ക്കു ധനികരായവർക്ക് ഈ ഒരു സാധുബാലികയെ പഠിപ്പിച്ചുകൂടെ?

ഉമ്മാ പറഞ്ഞു:

'ഇല്ലെന്നു പറേല്ലേ! ഞമ്മക്ക് ഒണ്ടല്ലോ! ഈ നാട്ടിലൊള്ളോരെക്കാണെ സൊത്തു ഞമ്മക്കില്ലേ? മജീദിൻെറ

അത്രോല്ലേ ആകുവൊള്ളു ആ സൊഹറാനേം പടിപ്പിച്ചാ?'

ബാപ്പായ്ക്കു ദേഷ്യം വന്നു:

'എടീ, നെനക്കു ബുദ്ദീല്ലെന്നു ഞാമ്പറഞ്ഞാ നെനക്കു മനസ്സിലാകുവോ?—ഇല്ല! എടീ, എൻേറം നിൻേറം ചോരേപ്പെട്ടത് എല്ലാംകൊട എത്രേണ്ടന്നറിയാവോടീ?—ഇല്ല! ഇരുപത്താറും നാല്പത്തൊന്നും എത്രേന്നറിയാവോടീ? —ഇല്ല!'

ഉമ്മാ ചോദിച്ചു:

'എത്രേടാ മജീദേ?'

മജീദിൻെറ തലച്ചോറു വിയർത്തുപോയി! ഭയങ്കര കണക്കാണ്! അവൻ കടലാസും പെൻസിലും എടുക്കാൻ ഓടി.

ഏററവും പരിഹാസപരമായ ഒരു ചിരി ബാപ്പാ ചിരിച്ചു:

'അതേ പോണെടീ, നിൻെറ ബുദ്ദി!'

മജീദ് കടലാസും പെൻസിലും കൊണ്ടുവന്ന് ഇരുപത്തിയാറിൻെറ അടിയിൽ നാല്പത്തൊന്ന് എഴുതി. എന്നിട്ട് വിയർത്തു കുളിച്ച് അവൻ കൂട്ടുവാൻ തുടങ്ങി.

അപ്പോൾ ചിരിച്ചുകൊണ്ട് ബാപ്പാ പറഞ്ഞു:

'എടീ അറുവത്തേയ്.'

അപ്പോഴേക്കും മജീദും കൂട്ടിക്കഴിഞ്ഞിരുന്നു.

'ശരിയാണ്. അറുപത്തിയേഴ്.'മജീദ് സമ്മതിച്ചു.

ബാപ്പാ ഗർജിച്ചു:

'എടീ,' ബാപ്പാ തുടർന്നു: 'ആ സൊഹ്റാ നല്ല പെണ്ണാ. മിടുക്കത്തിയാ. എന്നാലും അവളെ ഞമ്മളു പടിപ്പിക്കണോങ്കി അറുവത്തേയെണ്ണത്തിനേം പടിപ്പിക്കണം! അതിനുമ്മാത്രം മൊതല് ഞമ്മക്ക് ഒണ്ടോടീ?'

ഉമ്മാ ഒന്നും പറഞ്ഞില്ല.

'അമൻ പോയില്ലപ്പുറത്ത്?' മജീദിനെ നോക്കി ബാപ്പാ വീണ്ടും പറഞ്ഞു: 'പോടാ!'

മജീദ് വിഷാദത്തോടെ പോയി. അവൻ ജനലിങ്കൽ നിന്ന് ഇരുളിലൂടെ സുഹ്റായുടെ വീട്ടിലേക്കു നോക്കിയപ്പോൾ,

കൈകളിൽ മുഖം താങ്ങിക്കൊണ്ടു മണ്ണെണ്ണ വിളക്കിന്റെ മഞ്ഞ തീനാളത്തിൽ നോക്കി, ചിന്താമഗ്നയായി വരാന്തയിൽ ഇരിക്കുകയാണ് സുഹ്റ.

എന്തിനെപ്പററിയാണ് അവൾ ചിന്തിക്കുന്നത്?

## ഏഴ്

സുഹ്റായുടെ ജീവിതം ഉദ്ദേശ്യമില്ലാതെ അങ്ങനെ പൊയ്ക്കൊണ്ടിരുന്നു. മിക്ക സമയവും മജീദിന്റെ വീട്ടിലാണവൾ. എല്ലാവർക്കും അവളോടു സ്നേഹമാണ്. എങ്കിലും അവളുടെ മുഖത്ത് എപ്പോഴും വിഷാദഭാവമുണ്ടായിരുന്നു. ഒന്നുകൊണ്ടും വ്യസനിക്കരുതെന്ന് മജീദിന്റെ ഉമ്മാ എപ്പോഴും അവളോടു പറയും.

'എനിക്കു വ്യസനമൊന്നുമില്ല.' മന്ദഹാസപൂർവം സുഹ്റാ പറയും. എങ്കിലും അവളുടെ സ്വരത്തിലെ ശോകധ്വനി മായ്ക്കാൻ അവൾക്കു കഴിഞ്ഞിരുന്നില്ല. അത് മജീദിനേയും വിഷമിപ്പിച്ചുകൊണ്ടിരുന്നു.

അവൻ പറയും:

'പണ്ടത്തെമാതിരിയുള്ള സുഹ്റായുടെ ഒരു ചിരി കേൾക്കാൻ കൊതിയാവുന്നു!'

അവൾ പറയും:

'ഞാൻ പണ്ടത്തെ മാതിരിയല്ലേ ചിരിക്കുന്നത്?'

'അല്ല. ഇപ്പോഴത്തെ ചിരിയിൽ കണ്ണുനീരുള്ളതു പോലെ-'

'ഓ, അതു ഞാൻ വളർന്നുപോയിട്ടായിരിക്കാം!'

ഒട്ടു കഴിഞ്ഞ്: 'നാം വളരേണ്ടായിരുന്നു!'

വളർന്നുപോയതുകൊണ്ടാണോ ദുഃഖവും ആഗ്രഹങ്ങളുമുണ്ടായത്.?

അവർ കുഞ്ഞുങ്ങളായിരുന്നു. അവർ അറിയാതെ അവർ വളർന്നുപോയി! മാറും തലയും വളർന്ന ഒരു യുവതിയായി

സുഹ്റാ; മജീദ് പൊടിമീശക്കാരനായ ഒരു യുവാവും.

സുഹ്റായ്ക്ക് അവളുടെ ഭാവിയെപ്പററി വളരെ ആശങ്കകളുണ്ട്. സഹോദരിയും മാതാവും അവളും അനാഥരാണ്. പിതാവിൻെറ മരണശേഷം ആ കുടുംബത്തിൻെറ ഭാരം അവളിലാണു വന്നു ചേർന്നത്.

അവൾക്കു പതിനാറു വയസ്സേയുള്ളു. പെൺകുട്ടി തന്നെ. എങ്കിലും അവൾ ആ കുടുംബത്തെ സംരക്ഷിക്കണം. എത്ര കാലമാണ് മജീദിൻെറ ഉമ്മായിൽ നിന്നു സഹായങ്ങൾ സ്വീകരിക്കുക? മററുള്ളവരുടെ സന്മനോഭാവത്തിൻകീഴിൽ ജീവിക്കുക? അവിടെ മജീദ് മാത്രമേ ഉണ്ടായിരുന്നുള്ളുവെങ്കിൽ അവൾക്കു വിഷമമില്ലായിരുന്നു.

മജീദിൻെറ ബാപ്പായോടോ, ഉമ്മായോടോ, സഹോദരികളോടോ സുഹ്റായ്ക്കു വഴക്കില്ല. എങ്കിലും മജീദിനോടുള്ള എന്തോ ഒന്ന് മററുള്ളവരോടില്ല. മജീദ് അവളുടെ മുമ്പിലുള്ളപ്പോൾ ഒന്നുമില്ല. ഇല്ലാത്തപ്പോഴാണ് വിഷമം. മജീദ് കാലത്തെ സ്കൂളിലേക്കു പോയാൽ വൈകുന്നേരം മടങ്ങിവരുന്നതുവരെ അവൾക്ക് ഒരു പരിഭ്രമമാണ്. മജീദിന് എന്തെങ്കിലും സുഖക്കേടു വന്നാൽ അവൾക്ക് ഉറക്കമില്ല. എപ്പോഴും മജീദിൻെറ അടുത്തിരിക്കണം. രാപ്പകൽ ശുശ്രൂഷിക്കണം.

അവളുടെ ആഗ്രഹാനുസരണമെന്നോണം ആയിടെ ഒരു സംഭവമുണ്ടായി: മജീദിൻെറ വലതുകാലിൽ വിഷക്കല്ലു കാച്ചി. ടൗണിലെ ഹൈസ്കൂളിൽ പഠിക്കാൻ പോയതിൻെറ നാലാമത്തെ കൊല്ലം. സ്കൂളിൽ നിന്നു വരുന്ന വഴി കാലിനു വേദന തോന്നി. ഒക്കി ഒക്കിയാണ് മജീദ് വീട്ടിൽ വന്നു കയറിയത്. പിറേറദിവസം കാലിൽ, അടിഭാഗത്ത്, പഴുപ്പു കണ്ടു. ദേഹമാകെ ചുളുചുളുപ്പും വേദനയും. മജീദ് കട്ടിലിൽക്കിടന്നു ഞരങ്ങും. എല്ലാവരും പറഞ്ഞു, കുരു പൊട്ടിയാൽ വേദന ശമിക്കും! പക്ഷേ, ആള് അടുത്തു ചെന്നാൽ മജീദ് വാവിട്ടു കരയും.

അവിടെ എപ്പോഴും ആൾക്കൂട്ടമാണ്. സുഖക്കേട് അറിയാൻ വരുന്നവരുടെ ബഹളം ഒഴിഞ്ഞ അപൂർവാവസരങ്ങളിൽ സുഹ്റാ മുറിയിൽ കയറി മജീദിൻെറ കാല്ക്കൽ ചെന്ന് പഴുത്ത സ്ഥലത്ത് ഊതിക്കൊണ്ടിരിക്കും. പഴുത്ത വലിയ മഞ്ഞ പേരയ്ക്കാ പോലെ കാലിനുള്ളിൽ മുഴച്ചുവീർത്തു നില്ക്കുകയാണ്. അതിൻെറ വേദന മജീദിനു സഹിക്കാൻ കഴിഞ്ഞില്ല.

'സുഹ്റാ, ഞാൻ മരിച്ചുപോകും!' മജീദ് സങ്കടത്തോടെ കരഞ്ഞു.

അതിന് എന്താണ് ചെയ്യേണ്ടത്? അവൾക്കു രൂപമുണ്ടായില്ല. കരച്ചിൽ വന്നു. അവൾ മജീദിൻെറ വലതു കാലടി കവിളിൽ ചേർത്തു പിടിച്ചു.

ഉള്ളംകാലിൽ ഗാഢമായി ഒന്നു ചുംബിച്ചു.

ആദ്യത്തെ ചുംബനം!.....

അവൾ എഴുന്നേററു ചെന്ന്, ചൂടുപിടിച്ച നെററിയിൽ തടവിക്കൊണ്ട് മജീദിൻെറ മുഖത്തേക്കു കുനിഞ്ഞു.

അവളുടെ മുടിക്കെട്ടഴിഞ്ഞ് മജീദിൻെറ നെഞ്ചിൽ വിതറിവീണു....അവളുടെ നിശ്വാസം അവൻെറ മുഖത്തു സ്പർശിച്ചു. അവളുടെ ആകെയുള്ള മണം! ഒരു വൈദ്യുതശക്തി നാഡിഞരമ്പുകളെ വിറപ്പിച്ചുകൊണ്ടിരുന്നു....കാന്തത്താൽ ആകർഷിക്കപ്പെട്ടതുപോലെ മജീദിൻെറ മുഖം ഉയർന്നു. കൈകൾ രണ്ടും അവളുടെ കഴുത്തിനെ വലയം ചെയ്തു. അവളെ അവൻ നെഞ്ചോടു ചേർത്ത് അമർത്തി. അവളെ അവനിലേക്ക് ആവാഹിച്ചു:

'സുഹ്റാ!'

'ഹെൻെറ!'

സുഹ്റായുടെ ചുവന്ന ചുണ്ടുകൾ മജീദിൻെറ ചുണ്ടിൽ അമർന്നു.

ജീവിതാരംഭത്തോടെ ഉള്ളതെങ്കിലും അന്ന് ആദ്യമായി ഉണർന്ന വികാരങ്ങളോടെ അവർ അന്യോന്യം ഒട്ടിച്ചേർന്നു....

ആയിരമായിരം ചുംബനങ്ങൾ അർപ്പിച്ചു. കണ്ണുകൾ, നെററി, കവിൾത്തടങ്ങൾ, കഴുത്ത്, നെഞ്ച്....ആകെ വിറച്ചു. സുഖകരമായ ഒരു ആലസ്യവും, പുതുതായ ഒരു ആശ്വാസവും. എന്തോ സംഭവിച്ചു! എന്താണത്?

'കുരു പൊട്ടി!' മന്ദഹാസത്തോടെ, ദിവ്യമായ സംഗീതം പോലെ സുഹ്റാ മന്ത്രിച്ചു.

മജീദ് എഴുന്നേററിരുന്നു. അത്ഭുതം!.....കുരു പൊട്ടിപ്പോയി. ലജ്ജയാൽ കുനിഞ്ഞുപോയ സുഹ്റായുടെ പ്രേമാർദ്രമായ മുഖത്തേക്ക് മജീദ് നോക്കി....ആ പവിഴച്ചുണ്ടുകളുടെ മാധുര്യവും, ആ പ്രഥമചുംബനങ്ങളുടെ മാദകത്വവും!

സുഹ്റാ ചുംബിച്ച വലതുകാലടിയുടെ വെള്ളയ്ക്ക് എന്തെന്നില്ലാത്ത കുളുർമ!......

സുഹ്റായ്ക്ക് അന്നു രാത്രി ഉറങ്ങുവാൻ കഴിഞ്ഞില്ല. ആകെ ചൂടുപിടിച്ചു....വല്ലാതെ അലിഞ്ഞുപോയി.

സുഹ്റായുടെ ജീവിതത്തിന് ഒരു ഉദ്ദേശ്യമുണ്ട്. എങ്കിലും, അതിൻെറ സാഫല്യത്തെപ്പററി ചിന്തിക്കുവാൻ അവൾക്കു ഭയം തോന്നി.

വല്ലാത്ത അനിശ്ചിതാവസ്ഥയിൽക്കൂടി അവളുടെ ദിനരാത്രങ്ങൾ അങ്ങനെ കഴിഞ്ഞുവന്നു.

## എട്ട്

സുഹ്റാ, മജീദിനെ സ്നേഹിക്കുന്നുണ്ട്; മജീദ് സുഹ്റായെയും. ഈ വിവരം രണ്ടു പേർക്കും അറിയാം. സ്നേഹവലയത്തിന്റെ നടുവിലാണ് മജീദ്. എങ്കിലും, ഉജ്ജീവനചിന്തകളും ഉത്കൃഷ്ടാദർശങ്ങളുമാണ് മജീദിനെ നയിച്ചിരുന്നത്. അഭിമാനത്തിന്റെ കാതലാണ് മജീദ്. തന്നെപ്പററിത്തന്നെ വലിയ മതിപ്പാണ്. പിതാവിന്റെ ലോകത്തിലല്ല ജീവിതം; കുടുംബകാര്യത്തെപ്പററി ഒന്നും അറിവില്ല. ബാപ്പായോടു വല്ലതും സംസാരിക്കാൻ തന്നെ മജീദിനു ഭയമാണ്.

ബാപ്പാ ആരുടെയും അഭിപ്രായങ്ങൾ സ്വീകരിക്കാത്ത സ്വേച്ഛാധിപതിയെപ്പോലെ എല്ലാം നടത്തിക്കൊള്ളും. മജീദിനു വല്ലതും ആവശ്യമുണ്ടെങ്കിൽ ഉമ്മായോടു ചോദിച്ചു വാങ്ങിക്കും. ബാപ്പായുടെ ശബ്ദം കേൾക്കുമ്പോൾ മജീദിന്റെ ഹൃദയത്തിൽ നിന്നു പ്രതിഷേധത്തിന്റെ നിശ്ശബ്ദ ഗർജനങ്ങളാണുയരുക. എന്തിന്റെ പ്രതിഷേധം? മജീദിനു നിശ്ചയമില്ല. ഒരു നല്ല പിതാവല്ലേ അദ്ദേഹം? മജീദിനു വേണ്ടി എല്ലാം ചെയ്തു കൊടുക്കുന്നില്ലേ? അഗാധമായ സ്നേഹമില്ലേ? പിന്നെ ഒരു പിതാവെന്ന നിലയ്ക്ക് എന്തു കുററം?

മജീദിന്റെ ബാപ്പായേക്കാൾ മജീദിനു സ്നേഹിക്കാൻ കഴിഞ്ഞിരുന്നത് സുഹ്റായുടെ ബാപ്പായെയാണ്. സുഹ്റാ അവളുടെ ബാപ്പായെ ഭയപ്പെട്ടിരുന്നില്ല. പിതാവിനെപ്പററി പറയുമ്പോൾ അവളുടെ കണ്ണുകൾ നിറയും....മജീദിന്റെ ബാപ്പാ മരിച്ചുപോയാൽ മജീദ് കരയുമോ? ഉമ്മാ മരിക്കയാണെങ്കിൽ

തീർച്ചയായും മജീദ് കരയും! ഉമ്മായെ ഭയമില്ല. ബാപ്പായെ ഭയമുള്ളൂ — ഭയത്തോടുകൂടിയ സ്നേഹവുമുണ്ട് ബാപ്പായോട്.

എങ്ങനെയായാലും മജീദിന് അവിടെ താമസിക്കുന്നത് ഇഷ്ടമല്ല. അധികസമയവും വീടിനു വെളിയിൽ, അല്ലെങ്കിൽ സ്വന്തം മുറിയിൽ. അത്തരത്തിൽ കഴിഞ്ഞുവരുമ്പോൾ, അതിപ്രധാനമായ ഒരു സംഭവമുണ്ടായി:

മജീദ് അന്ന് ടൗൺ സ്കൂളിലെ അവസാനത്തെ ക്ലാസ്സിൻെറ അടിയിലത്തേതിൽ പഠിക്കയായിരുന്നു.

കൊയ്ത്തും മെതിയും തുടങ്ങിയിരുന്നു. നല്ല ചൂടുള്ള വേനലാണ്. പോരെങ്കിൽ നോമ്പുകാലവും! വെള്ളം പോലും കുടിക്കാതെ, ഉമിനീർ പോലും ഇറക്കാതെ, പകൽ മുഴുവനും പട്ടിണി നില്ക്കുന്നതുകൊണ്ടു വെറും നിസ്സാരകാര്യത്തിനു പോലും ബാപ്പാ വെറിപിടിച്ചു വഴക്കുകൂടിയിരുന്നു.

ഒരു ദിവസം കാലത്തെ ബാപ്പാ പാടത്തേക്കു പോകും മുമ്പ് മജീദിനോടു പറഞ്ഞു: 'കൊയ്യുമെതിച്ച് ഉണക്കിയിട്ടിരിക്കുന്ന നെല്ലു വള്ളത്തിൽ കൊണ്ടുവരാനുണ്ട്. കൂടെ ആളില്ലെങ്കിൽ വഞ്ചിക്കാർ വഴിക്കു വാരി വില്ക്കും!'

'നിനക്കു നോയ്മ്പില്ലല്ലോ?' ബാപ്പാ ഓർമിപ്പിച്ചു: 'നീ പള്ളിക്കൂടത്തീന്നു വരുന്ന ഒടനെ പാടത്തു വരണം. വരുവോ? — ഇല്ല!'

മജീദ് പറഞ്ഞു: 'വന്നേക്കാം.'

പക്ഷേ, മജീദ് പോയില്ല. പതിവുപോലെ സ്കൂൾ വിട്ടു വന്ന ഉടനെ കളിക്കാൻ പോയി. സന്ധ്യയ്ക്കു നോമ്പു തുറക്കുന്ന സമയത്ത് ബാപ്പായെ കാണാതിരുന്നപ്പോഴാണ് മജീദിന് ഓർമയുണ്ടായത്......കുറേ അധികം ഇരുട്ടിയപ്പോൾ ബാപ്പാ വന്നു. മജീദിനെ കണ്ടപ്പോഴേ ബാപ്പാ അലറി. ഭയങ്കര ദേഷ്യത്തോടെ മജീദിൻെറ കരണത്ത് 'ഠേ' എന്ന് ഒരടി കൊടുത്തു. മജീദ് നിന്നു കറങ്ങി. തലയ്ക്കുള്ളിൽ മിന്നാമിനുങ്ങുകൾ പറന്നു.

വീണ്ടും വീണ്ടും ബാപ്പാ തല്ലി:

'ഒന്നെങ്കി നീ നന്നാകണം; അല്ലെങ്കിച്ചാകണം. മനസ്സിലായോ? —ഇല്ല!'

അടിയുടെയും മററും ശബ്ദം കേട്ട് ഉമ്മാ ഓടി വന്ന് മജീദിനെ കെട്ടിപ്പിടിച്ചു:

'ഇഞ്ഞി ഒന്നു നിർത്ത്! അറിയാമ്മാത്തരം തല്ലിയില്ലേ?'

'പോടീ അപ്പുറത്ത്!' ബാപ്പാ അലറി: 'അവളു കേട്ടില്ല!' എന്നിട്ട് ഉമ്മായേയും തല്ലി. കരഞ്ഞുകൊണ്ട് ഓടിയെത്തിയ സഹോദരികളേയും തല്ലി. കതകുകൾ അടിച്ചുപൊളിച്ചു. പാത്രങ്ങൾ എറിഞ്ഞുടച്ചു!.....

ഇതിൻെറയൊക്കെയിടയിൽ മജീദ് സ്തബ്ധനായി നില്ക്കുകയായിരുന്നു.

'പോടാ, പോ? നീ രാജ്യോക്കെ ചുററി ഒന്നു പടിച്ചിട്ടു വാ. മനസ്സിലായോ? —ഇല്ല!' ബാപ്പാ അലറിക്കൊണ്ട് മജീദിൻെറ പിടലിക്കു പിടിച്ച് മുററത്തേക്കു തള്ളി. മജീദ് കമിഴ്ന്നടിച്ചു വീണു. ചുണ്ടു പൊട്ടി ചോര ഒലിച്ചു. മജീദ് എഴുന്നേററപ്പോൾ വീണ്ടും ആട്ടി:

'പോ!'

ആ ശബ്ദം ലോകത്തിൻെറ അററം വരെ മജീദിനെ ഓടിക്കുവാൻ പര്യാപ്തമായതായിരുന്നു.

മജീദ് അവിടെ നിന്നു പോയി. ഇരുട്ടത്തു പടിക്കൽ ചെന്നിരുന്നു....കരയുവാൻ കഴിഞ്ഞില്ല. തുള്ളി കണ്ണുനീരു പോലുമില്ല. ഉഗ്രമായ പ്രതിഷേധത്തിൻെറ കൊടുങ്കാററാണു ഹൃദയത്തിൽ.... നല്ല വാക്കു പറയുന്നതിനോ, ആശ്വസിപ്പിക്കുന്നതിനോ ആരും ചെന്നില്ല.

വീട്ടിൽ വല്ലാത്ത നിശ്ശബ്ദത! ശരറാന്തൽ കറിനോജ്ജ്വലതയോടെ നിന്ന് പ്രകാശിക്കുന്നുണ്ട്. എങ്കിലും മരിച്ച വീടു പോലെ....അനക്കമില്ല.

വിശാലമായ ലോകത്തിൽ തനിച്ച്! വീടും നാടും ഉപേക്ഷിച്ചു പോകാൻ മജീദ് തീരുമാനിച്ചു. പക്ഷേ, എങ്ങോട്ടു പോകും?

കൈയിൽ പണമില്ല. വെറും തടി. എങ്കിലും ജീവിക്കും! ഒരു യുവാവാണ്.

മജീദ് പോയി.

അതിനു മുമ്പ് സുഹ്റായുടെ സമീപത്തേക്കു നടന്നു. പതിവായി ഇരിക്കാറുള്ള മാവിൻ ചുവട്ടിൽ, ഇരുളിന്റെ ഏകാന്തതയിൽ നിന്നു.

ദൂരത്തായി സുഹ്റായുടെ മനോഹരശബ്ദം മുഴങ്ങി. മണ്ണെണ്ണ വിളക്കിനു മുമ്പിൽ ഇരുന്ന് അവൾ ഖുർ-ആൻ പാരായണം ചെയ്യുകയാണ്. ഇടയ്ക്ക് അവൾ മുഖമുയർത്തി മാവു നില്ക്കുന്ന ഭാഗത്തേക്കു നോക്കി. എന്തോ കേൾക്കാനെന്ന പോലെ കണ്ണുകൾ നിശ്ചലങ്ങളായി. തങ്കം പോലുള്ള കവിൾത്തടങ്ങൾ പ്രകാശിച്ചു. ചോര തൊട്ടെടുക്കാവുന്ന ചുണ്ടുകൾ വിടർന്നു.

കുറേ സമയം അങ്ങനെ ഇരുന്നിട്ട് സുഹ്റാ വീണ്ടും വായന തുടർന്നു.

'സുഹ്റാ!' മജീദ് വിളിച്ചു. ചുണ്ടുകൂട്ടിയാണ്; ഹൃദയത്തിൽ ഉറച്ചു വിളിക്കണമെന്നു തോന്നി. ഒടുവിലത്തെ യാത്ര പറയാം. വേണ്ട!

മജീദ് നടന്നു, ഒരു ഭ്രാന്തനെപ്പോലെ. ഗ്രാമം പിന്നിട്ട്, പട്ടണം കടന്ന്; കാടും മലകളും നഗരങ്ങളും പിന്നിട്ട് മജീദ് പോയി.

ഏഴോ പത്തോ കൊല്ലക്കാലം സഞ്ചരിച്ചു. സുദീർഘങ്ങളായ വർഷങ്ങൾ.

അതിനിടയിൽ വീട്ടിൽ എന്തൊക്കെ സംഭവിച്ചുവെന്നോ, സുഹ്റായുടെ ജീവിതത്തിൽ എന്തെല്ലാം മാററങ്ങൾ വന്നുവെന്നോ ഒന്നും മജീദ് അറിഞ്ഞില്ല. കത്തുകൾ ഒന്നും അയച്ചില്ല. ഒന്നും അറിയേണ്ട എന്നു കരുതിയല്ല, അയച്ചില്ല എന്നു മാത്രം. വീട്ടിൽ നിന്ന് ആൾ അന്വേഷിച്ചു ചെന്നാലോ?

മജീദ് സഞ്ചരിച്ചു! പല നിലയിലും—നടന്നും വാഹനങ്ങളിലും യാചകന്മാരുടെ കൂടെയും ഗോസായികളുടെ സഖാവായും സന്ന്യാസികളുടെ ശിഷ്യനായും ഹോട്ടൽ

വേലക്കാരനായും ആഫീസ് ക്ലാർക്കായും രാഷ്ട്രീയ പ്രവർത്തകരുടെ കൂടെയും കുബേരൻെറ അതിഥിയായും അങ്ങനെ പല നിലയിലും ജീവിച്ചു. പല മതക്കാരുമായി പരിചയപ്പെട്ടു.

മജീദിനു പണം സമ്പാദിക്കണമെന്നു മോഹമില്ലായിരുന്നു. ആ സൗകര്യങ്ങൾ ഒന്നും ഉപയോഗപ്പെടുത്തിയില്ല. കാണുക, അറിയുക —ഇതായിരുന്നു ലക്ഷ്യം.

മജീദ് കണ്ടു: കൊച്ചു ഗ്രാമങ്ങളും വൻ നഗരങ്ങളും; കുഞ്ഞരുവികളും വൻ നദികളും; ചെറുകുന്നുകളും മഹാ പർവതപംക്തികളും പൊടിമണ്ണു നിറഞ്ഞ കർഷക ഭൂമികളും വെൺമണൽത്തരികളുടെ മഹാലോകമായ മണലാരണ്യങ്ങളും..... അങ്ങനെ ആയിരമായിരം മൈൽ ദൂരെ മജീദ് പോയി. എന്തു കാണാൻ? എന്തു കേൾക്കാൻ?

മനുഷ്യർ എവിടെയും ഒരുപോലെ. ഭാഷയ്ക്കും വേഷത്തിനും മാത്രം വ്യത്യാസം. എല്ലാം സ്ത്രീപുരുഷന്മാർ...... ജനിച്ച്, വളർന്ന്, ഇണചേർന്നു പെരുപ്പിക്കുന്നു. പിന്നെ മരണം. അത്ര തന്നെ. ജനനമരണങ്ങളുടെ ഇടയിലുള്ള കഠിനയാതന എവിടെയുമുണ്ട്. മരണത്തോടെ എല്ലാം കഴിയുമോ? അങ്ങനെ വിഷാദാത്മകനായി മജീദ് നാട്ടിലേക്കു തിരിച്ചു. എന്തിന്? സുഹ്റായെ വിവാഹം ചെയ്ത് അടങ്ങിയൊതുങ്ങി വല്ലേടത്തും ജീവിതകാലം കഴിച്ചുകൂട്ടാൻ! പക്ഷേ, നാട്ടിൽ, സ്തംഭിപ്പിച്ച മാററങ്ങളാണ് മജീദിനെ അഭിമുഖീകരിച്ചത്.

കച്ചവടത്തിൽ അടിക്കടി ഉണ്ടായ നഷ്ടത്താലോ, നാട്ടിൽ ഒരു പാലമുണ്ടാക്കാൻ ഗവൺമെൻറിലേക്കുള്ള ഒരു ഹർജിയാണെന്നു പറഞ്ഞു വമ്പിച്ച ഒരു തുക പററിയതായുള്ള ഒരാളുടെ പ്രമാണത്തിൽ ഒപ്പിട്ടു കൊടുത്തതിനാലോ എന്തോ ബാപ്പായുടെ സ്വത്തെല്ലാം കടത്തിൽ പോയി.... കിടപ്പാടവും കൂടി പണയത്തിൽ! മാതാപിതാക്കൾ തീരെ വൃദ്ധരായി ത്തീർന്നിരിക്കുന്നു; സഹോദരികൾ രണ്ടും വളർന്നു വിവാഹത്തിനു പ്രായം കഴിഞ്ഞു. എല്ലാററിനും ഉപരിയായി സുഹ്റാ

വിവാഹിതയായിക്കഴിഞ്ഞിരിക്കുന്നു.

മജീദ് നാട്ടിൽ എത്തുന്നതിന് ഒരു കൊല്ലം മുമ്പാണത്! പട്ടണത്തിൽ എവിടെയോ ഉള്ള ഒരു കശാപ്പുകാരനാണ് വിവാഹം ചെയ്തിരിക്കുന്നത്.

സുഹ്റാ മജീദിനു വേണ്ടി കാത്തിരുന്നില്ല. 'സ്വാർത്ഥപരിപൂരിതമാണു ജീവിതം!' മജീദ് തീരുമാനിച്ചു.

ഏതായാലും നാട്ടുകാരൊക്കെ മജീദിനെ കാണാൻ ചെന്നു. നാലഞ്ചുപേർ ചുമന്നുകൊണ്ടു ചെന്ന പെട്ടികളും കിടക്കയും മററും കണ്ട് ആളുകളൊക്കെ വിചാരിച്ചു, മജീദിൻെറ പക്കൽ ധാരാളം പണമുണ്ടായിരിക്കും! ഉണ്ടായിരുന്നതോ, കുറേ അധികം പുസ്തകങ്ങളും പത്തു രൂപായും!

മജീദിന് ആയിടെ വലിയ സ്വീകരണങ്ങളായിരുന്നു. ഓരോ വീട്ടിലും ദിവസവും രണ്ടും മൂന്നും തവണ അതിഥിയായി പോകണം. വയറു നിറയെ ആഹാരം കഴിച്ചതാണെങ്കിലും നിർബന്ധിച്ച് ഊട്ടും.

എന്നാൽ, ഒരു മാസം കൊണ്ട് സത്യം എല്ലാവരും അറിഞ്ഞു. ദാരിദ്ര്യത്തിൽ ആണ്ടുപോയ ആ കുടുംബത്തിലെ ഒരു ദരിദ്രാംഗം മാത്രമാണ് മജീദ്!

വെറും പാപ്പർ!

'അവനെന്തിനു വരാമ്പോയി?' അതായി നാട്ടുകാരുടെ ചോദ്യം: ഒരുപാട് കൊല്ലം കഴിഞ്ഞു വന്നിരിക്കുന്നു. വെറും കൈയോടെ!'

നിന്ദാവഹങ്ങളായ നോട്ടങ്ങളും പരിഹാസവചനങ്ങളും മജീദിനു ലഭിച്ചുതുടങ്ങി. തന്മൂലം വെളിയിലിറങ്ങാതായി. വീട്ടിൽ പണ്ടത്തെ മുറിയിൽത്തന്നെ എപ്പോഴും....ആ മുറിക്കു വളരെ ചരിത്രങ്ങളില്ലേ? വിദ്യാഭ്യാസ കാലത്ത് ഉപയോഗിച്ചിരുന്നതാണത്. മജീദിൻെറ 'മാർക്കക്കല്യാണം' കഴിച്ചതും അതിൽ വെച്ച്. വിഷക്കല്ല്ലു കാച്ചിക്കിടന്നതും അതിൽത്തന്നെ.

അതിൽ പഴയ ചാരുകസേരയിട്ട്, വെളിയിലേക്കു നോക്കി മജീദ് കിടക്കും.

വീട്ടിൽ നേരാം വണ്ണം ആഹാരം കഴിക്കാനില്ല! മജീദിൻെറ സഹോദരികൾ തൊണ്ടു തല്ലി പിരിക്കുന്ന കയറ് ബാപ്പാ അങ്ങാടിയിൽ കൊണ്ടുപോയി വിററു വല്ലതുമൊക്കെ വാങ്ങിച്ചു കൊണ്ടുവരും. ഉഗ്രപ്രതാപിയായ ബാപ്പ! മജീദിൻെറ ഉള്ളം കരഞ്ഞു! പ്രിയപ്പെട്ട ബാപ്പാ!..... ബാപ്പാ കൊണ്ടുവരുന്നതിൽ നിന്ന് അധികപങ്കും ഉമ്മാ മജീദിനു കൊടുക്കും. എന്നിട്ട് കാരുണ്യത്തോടെ പറയും:

'ബന്നതിലും എൻെറ മോൻ ചടച്ചുപോയ്. നിന്ന എങ്ങനെ വളർത്തിയതാന്നോ? നെനക്കു നെറം പോരാഞ്ഞിട്ടു പാലിൽ പൊന്നും വയമ്പും അരച്ചു ചേർത്ത് ഒത്തിരി നിന്ന കുടിപ്പിച്ചിട്ടൊണ്ട് മോനേ!'

നിരുന്മേഷനായി മജീദ് അങ്ങനെ ഇരിക്കും. എന്താണു ചെയ്യേണ്ടത്? കൈയിൽ കാശില്ല. കിട്ടാൻ മാർഗവുമില്ല. സഹായിക്കാൻ ആളുമില്ല.

മജീദ് നാൾക്കുനാൾ ക്ഷീണിച്ചുവന്നു. മനസ്സിനെ വ്യാപരിപ്പിക്കുവാൻ മററു പണികളൊന്നും ഇല്ലാതിരുന്നതുകൊണ്ട് വീണ്ടും ഒരു തോട്ടം നിർമിച്ചു; ഇക്കുറി തനിച്ച്.

മുററത്തിനു മുമ്പിൽ ചതുരത്തിൽ വെള്ളമണൽ വിരിച്ചു. നാലതിരുകളിലും ചെടികൾ നട്ടുപിടിപ്പിച്ചു. സുഹ്റായുടെ കൈകൊണ്ടു വെച്ച ചെമ്പരത്തിയായിരുന്നു ഒരു വശത്തെ അതിര്. അത് ഒരു മരമായി വളർന്നിരുന്നു. മജീദ് വന്നപ്പോൾ, അതിൽ പൂക്കളുണ്ടായിരുന്നു. പച്ചിലക്കാടുകളിൽ ചോര പൊട്ടിച്ചിതറി നില്ക്കുന്നതുപോലെ ഒരിക്കലും ഒഴിയാത്ത കടും ചെമപ്പായ പൂക്കൾ.

അതിൻെറ ചുവട്ടിൽ ചാരുകസേരയിട്ട് അതിൽ കിടന്നു വായനയാണ്. പക്ഷേ, ഒന്നും വായിച്ചിരുന്നില്ല. പുസ്തകം തുറന്നു മടിയിൽ വെച്ചുകൊണ്ട് അങ്ങനെ കിടക്കും.

'നെനക്കെന്താ മോനേ വിചാരം?' ഉമ്മാ തിരക്കും.

മജീദ് പതുക്കെ പറയും:

'ഒന്നുമില്ല.'

ഉമ്മായും ചിന്തയിൽ മുഴുകും. എന്നിട്ടു തന്നത്താൻ പറയും:

'എല്ലാം റബ്ബിൻെറ വിതി!'

മജീദിൻെറ തൃപ്തിക്കുവേണ്ടി മജീദിൻെറ അരുമയായ ചെടികൾക്കു വെള്ളം ഒഴിക്കുന്ന കാര്യത്തിൽ മത്സരിച്ച്; സഹോദരികൾ രണ്ടുപേരും തമ്മിൽ വഴക്കിടും; ഒടുവിൽ രണ്ടുപേരും ഒരുമിച്ച് മജീദിൻെറ അടുത്തു വന്നു പറയും:

'ഇയ്ക്കാക്കാ, ഇന്നു ചെടിക്കൊക്കെ വെള്ളമൊഴിച്ചതു ഞാനാ.'

മജീദ് സമാധാനിപ്പിക്കും:

'ചെടികളിലുണ്ടാകുന്ന പൂക്കൾ നിങ്ങൾ രണ്ടുപേരും സമം എടുത്തോളൂ.'

'അമൻെറ ഉമ്മാട ശെടി!' ബാപ്പാ പറയും: 'എൻെറ മൊതലൊക്കെ നശിപ്പിച്ച് അമനെ ഞാൻ പടിപ്പിച്ച്. എന്നിട്ടമൻ രാജ്യങ്ങളൊക്കെ ചുററി ഒരുപാടു കൊല്ലം കഴിഞ്ഞു വന്നിരിക്കുന്നു. വെറുങ്കയ്യോടെ. അമൻെറ ചെടി. ഒരു സമ്പാദ്യം; ഈ വയസ്സുകാലത്ത് ഇനിക്കു സുകിക്കാൻ ഒരു തോട്ടം! ഒക്കെ ഞാൻ ബെട്ടിപ്പറിച്ചുകളേം! ഞാമ്പറഞ്ഞതു കേട്ടോടീ? —ഇല്ല!'

ഉമ്മാ പറയും:

'എന്നാലും മുറേറാക്കെ ബെടിപ്പാക്കി കിട്ടിയല്ലോ.'

ബാപ്പാ ഉണക്കവെററിലയിൽ ചുണ്ണാമ്പു പൊടിച്ചിട്ടു കൊണ്ടു ചോദിക്കും:

'കേട്ടില്ലേടീ ഞാമ്പറഞ്ഞത്? —ഇല്ല!'

'എന്താ?'

'വല്ലെടത്തുന്നും ഇത്തിരി പൊകലഞെട്ടു മേടീര്.'

ഉമ്മാ ഒരു പഴന്തുണിയും തലയിലിട്ട് കീറി മുഷിഞ്ഞ കുപ്പായത്തോടെ അയൽപക്കങ്ങളിലേക്കു പുകയിലഞെട്ടിനു പോകും.

ബാപ്പായും ഉമ്മായും. സഹോദരികൾ. സുഹ്റാ. ഓർമകൾ മേഘങ്ങൾപോലെ ഹൃദയാകാശത്തിലൂടെ പാഞ്ഞു പൊയ്ക്കൊണ്ടിരിക്കും. ദാരിദ്ര്യം ഭയങ്കര വ്യാധിയാണ്. അതു ശരീരത്തെയും ഹൃദയത്തെയു ആത്മാവിനെയും നശിപ്പിച്ചു കളയുന്നു. അങ്ങനെ ശരീരവും ഹൃദയവും ആത്മാവും നശിച്ച നാനാജാതികളിലായി ലക്ഷോപലക്ഷം സ്ത്രീപുരുഷന്മാർ.

ആ ചിത്രങ്ങൾ മജീദിൻെറ മനസ്സിൽ വന്നു നിറയും. വൈരൂപ്യമേറിയ ജുഗുപ്സാവഹങ്ങളായ ആ ചിത്രങ്ങളെ മാത്രം ഓർക്കുന്നതെന്തുകൊണ്ട്? ജീവിതം പ്രകാശമുള്ള സൗന്ദര്യം തന്നെ! —എങ്കിലും അതിൻെറ മുഖത്തു പററിയിരിക്കുന്ന ചേറും ചെളിയും വിസ്മരിക്കുവാൻ കഴിയുന്നില്ല! ജീവിതത്തിലെ വൈരൂപ്യങ്ങൾ! ജീവിതത്തിലെ അവശതകൾ! ശാന്തസുന്ദരമായ ജീവിതം ഉണ്ടോ?

ഉണ്ണാനില്ലാത്തവർ, ഉടുക്കാനില്ലാത്തവർ, കിടപ്പാടം ഇല്ലാത്തവർ, അംഗഭംഗം വന്നവർ—അങ്ങനെ ഹതാശരുടെ അനന്തമായ ഘോഷയാത്ര....രാവും പകലും കാണും. ഒക്കെ വിസ്മരിച്ചാൽ കൊള്ളാമെന്നുണ്ട്.

പക്ഷേ, എങ്ങനെ മറക്കുവാൻ കഴിയും? തല എപ്പോഴും പുകഞ്ഞുകൊണ്ടിരിക്കും. ഹൃദയം എപ്പോഴും വിങ്ങിക്കൊണ്ടിരിക്കും.

സുഹ്റായെപ്പററി ഓർക്കുമ്പോൾ കണ്ണുനീർ പൊടിയും. അവളെ ഒന്നു കാണണമെന്നുണ്ട്. പക്ഷേ, മറ്റൊരുവൻെറ ഭാര്യ! എന്നാൽ, ദൂരെവെച്ചെങ്കിലും ഒന്നു കാണണം. പരിഭവം പറയുവാനല്ല; മുള്ളുവാക്ക് ഓതുവാനല്ല; വെറുതെ ഒന്നു കാണുവാൻ! ആ ശബ്ദം ഒന്നു കേൾക്കുവാൻ!

അവൾ മജീദിനെ മറന്നുകളഞ്ഞു. പക്ഷേ, മജീദിന് അവളെ മറക്കുവാൻ കഴിയുമോ?

വളരെ മാമ്പഴം കൊടുത്ത് അവരെ അനുഗ്രഹിച്ചിട്ടുള്ള ആ മാവിൻ ചുവട്ടിൽ, രാത്രിയുടെ ഏകാന്തതയിൽ, മജീദ് ചെന്ന്

ഇരിക്കും. ആരെയും പ്രതീക്ഷിച്ചല്ല. പ്രതീക്ഷിക്കുവാൻ ആരുണ്ട്?

മജീദ് വിചാരിച്ചു:

ഞാൻ വന്നിട്ടുണ്ടെന്നറിഞ്ഞാൽ, ഒരിക്കലും, ഒരിക്കലും സുഹ്റാ വരുകയില്ല!

അവൾ എന്തിനു വരുന്നു? ആരെ കാണാൻ? മജീദിന്റെ അടുത്ത് ഉമ്മ വന്നു മിണ്ടാതെ ഇരിക്കും.

ഉമ്മ, ബാപ്പ, സഹോദരികൾ. ഇവർക്ക് നേരാംവണ്ണം ആഹാരം കൊടുക്കാൻ എന്തു വഴി? ബാപ്പാ ദേഷ്യപ്പെടുന്നതു വെറുതെയല്ലല്ലോ. പ്രായമായ മകൻ. എന്തു ചെയ്യും? എന്തൊരു ജീവിതം!

സുഹ്റാ.

പ്രിയപ്പെട്ട സുഹ്റാ! നീ വരുമോ?

## ഒൻപത്

സുഹ്റാ വന്നു!

മജീദ് വന്നിട്ടുണ്ടെന്നറിഞ്ഞ് പ്രേമപാരവശ്യത്തോടെ അവൾ ഓടിക്കിതച്ചു വന്നു. പക്ഷേ, മജീദിനു കാണുവാൻ മനസ്സുണ്ടായില്ല. വല്ലാതെ പതറിപ്പോയിരുന്നു. മജീദിന് അനങ്ങുവാൻ കഴിഞ്ഞില്ല. ആകെ തളർന്നു പോയിരുന്നു.

'എവിടെ?' എന്നുള്ള സുഹ്റായുടെ ചോദ്യവും 'തോട്ടത്തിൽ!' എന്നുള്ള ഉമ്മായുടെ മറുപടിയും മജീദ് കേട്ടു. ഹൃദയം ദ്രുതഗതിയിൽ തുടിച്ചുകൊണ്ടിരുന്നു. അനക്കമില്ലാതെ മജീദ് ആ പഴയ കസേരയിൽ കിടന്നു.

അന്തിവെയിലിൽ തോട്ടം മുങ്ങിനിൽക്കുകയായിരുന്നു. പൂക്കളിലേക്കു വണ്ടുകൾ പാറിപ്പറന്നുകൊണ്ടിരുന്നു. സുഗന്ധ വാഹിയായ ഇളങ്കാററ് ഇലകളെ ചലിപ്പിച്ചുകൊണ്ടിരുന്നു. മജീദ് മഞ്ഞവെയിലിൽ മുങ്ങിയ പ്രതിമപോലെ ചാരുകസേരയിൽ കിടക്കുകയാണ്.

സുഹ്റായുടെ കാലൊച്ച അടുത്തു വന്നു.

'ഓ, പുതിയ തോട്ടം.'

സുഹ്റായുടെ ദുഃഖകരമായ ശബ്ദം പിന്നിൽ...മജീദിന്റെ ഹൃദയം വേദനിച്ചു. വെറും വേദനയല്ല; ഉറഞ്ഞ ഇല്ലിമുള്ളുകൾ തറഞ്ഞ് ഒടിഞ്ഞിരിക്കുന്നതുപോലെ ഹൃദയം വിങ്ങി വേദനിച്ചു കൊണ്ടിരുന്നു.

പൊട്ടിക്കരയുവാൻ പോകുന്ന വിധത്തിൽ ഖിന്നയായി സുഹ്റാ പതുക്കെ ചോദിച്ചു:

'എന്നെ അറിയുമോ?'

നിശ്ശബ്ദ പ്രപഞ്ചം. ഒന്നും പറയാൻ കഴിയുന്നില്ല. ഓർമ്മകൾ...

മജീദിന്റെ കണ്ണുകൾ നിറഞ്ഞു.

അവൾ വീണ്ടും ചോദിച്ചു:

'എന്നോടു പിണക്കമായിരിക്കും?'

മജീദ് പതുക്കെ തിരിഞ്ഞുനോക്കി. ഹൃദയം പൊള്ളിപ്പോയി.

സുഹ്റാ ആകെ മാറിപ്പോയിരിക്കുന്നു!... കവിളുകൾ ഒട്ടി കൈവിരലുകളുടെ ഏപ്പുകൾ മുഴച്ച്, നഖങ്ങൾ തേഞ്ഞ്, ആകെ വിളർത്ത്, കാതുകളിലെ കറുപ്പുനൂലുകൾ മുടികൊണ്ടു മറഞ്ഞ്...അങ്ങനെ...

അന്യോന്യം അവർ നോക്കി. വളരെ, വളരെ സമയത്തേക്ക് ഒന്നും ആർക്കും പറയുവാൻ കഴിഞ്ഞില്ല.

ക്രമേണ സൂര്യൻ മറഞ്ഞു. വ്യത്യാസങ്ങളെ ഇല്ലാതാക്കിക്കൊണ്ട് ഇരുളെങ്ങും വ്യാപിച്ചു. ഒന്നും അവർ അറിഞ്ഞില്ല. ഗ്രാമത്തെ ആലിംഗനംചെയ്യുന്ന നദിയുടെ ഇരുപിരിവുകളെയും ധവളിമയിൽ മുക്കിക്കൊണ്ട് പൂർണചന്ദ്രൻ കുന്നിന്റെ ഉച്ചിയിൽ നിന്ന് എത്തിനോക്കി.

ഗ്രാമീണ നിശ്ശബ്ദതയെ ഭേദിച്ച്, ഒരു പ്രേമഗാനം ദൂരത്തെവിടെയോനിന്നും ഉയർന്നു. ഏതോ കാമുകൻ ഏതോ പ്രേമഭാജനത്തെ വിചാരിച്ച്, ശോകമധുരിമയോടെ പാടി:

'താമരപ്പൂങ്കാവനത്തില്
    താമസിക്കുന്നോളേ,
പഞ്ചവർണപ്പൈങ്കിളിയില്
    പങ്കറങ്ങ്ളോളേ,
പൂമൊകം കണ്ടാ മതിയോ
    പൂതി തീർക്കും കാലമായോ
കാമിനിയടുത്തു വന്നോ
    കാലദോഷം വന്നുപോയോ

താമരപ്പൂങ്കാവനത്തില്
താമസിക്കുന്നോരേളേ!...'

അങ്ങനെ വീണ്ടും വീണ്ടും ആ അജ്ഞാതഗായകൻ ഉരുവിട്ടുകൊണ്ടിരുന്നു.

ഒടുവിൽ മജീദ് മന്ത്രിച്ചു:

'സുഹ്റാ!'

ഭൂതകാലത്തിൻെറ ഹൃദയത്തിൽനിന്നെന്നോണം അവൾ വിളി കേട്ടു:

'ഓ!'

മജീദ് ചോദിച്ചു:

'എന്തായിരുന്നു സുഖക്കേട്?'

അവൾ പറഞ്ഞു:

'ഒന്നും ഇല്ലായിരുന്നു.'

'പിന്നെ ഇത്രയ്ക്കു ക്ഷീണിച്ചത്?'

സുഹ്റാ അതിന് ഉത്തരം പറഞ്ഞില്ല. സുദീർഘമായ നെടുവീർപ്പോടെ അവൾ പറഞ്ഞു:

'ഞാൻ മിനിയാന്നാ അറിഞ്ഞത്...വന്ന വിവരം.'

തെല്ലു പരിഭവത്തോടെ മജീദ് ചോദിച്ചു:

'ഞാൻ ഒരിക്കലും തിരിച്ചുവരില്ലെന്നാണു കരുതിയത്, അല്ലേ?'

'എല്ലാവരും അങ്ങനെ വിചാരിച്ചു. ഞാൻ...'

'——ം——?'

'എനിക്കുറപ്പുണ്ടായിരുന്നു തിരിച്ചു വരുമെന്ന്.'

'എന്നിട്ടു പിന്നെ?'

'അവരെല്ലാം നിശ്ചയിച്ചു. എൻെറ സമ്മതം ആരും ചോദിച്ചില്ല. ഉമ്മാ തീ തിന്നുകയായിരുന്നു. എൻെറ പ്രായക്കാരെയൊക്കെ കെട്ടിച്ചിട്ട് മൂന്നും നാലും പ്രസവിച്ചു. പൊന്നും സ്ത്രീധനവും കൊടുക്കാതെ എന്നെ ആരും...'

'പൊന്നും സ്ത്രീധനവും വാങ്ങാതെ സുഹ്റായെ വിവാഹം

ചെയ്യാൻ തയ്യാറുള്ള ഒരാൾപോലും ഇല്ലെന്ന് സുഹ്റാ അങ്ങു വിശ്വസിച്ചുറച്ചു, അല്ലേ?'

'എനിക്കു വിശ്വാസം ഇല്ലാഞ്ഞിട്ടല്ല. ഞാൻ ഒരു നിമിഷം പോലും മറന്നിട്ടില്ലായിരുന്നു. ഓരോ രാത്രിയും ഓരോ പകലും ഞാൻ ഓർത്തു കരയും. യാതൊരപകടവും ഒരു സുഖക്കേടു പോലും വരുത്താതിരിക്കാൻ ഞാൻ പ്രാർത്ഥിക്കും; എന്നും എന്നും പ്രാർത്ഥിക്കും.'

'ഞാൻ സുഹ്റായെ മറന്നു കളഞ്ഞു എന്നാണ് സുഹ്റാ വിചാരിച്ചത്, അല്ലേ?'

'എന്നു ഞാൻ വിചാരിച്ചില്ല. എന്തേ എഴുത്തയയ്ക്കാഞ്ഞത്?'

'അയച്ചില്ലെന്നു മാത്രം. പലപ്പോഴും എഴുതിയിട്ടുണ്ട്, അയച്ചില്ല.'

'ഞാൻ ദിവസവും എഴുത്തു പ്രതീക്ഷിക്കും. ഇന്നു വരും, നാളെ വരും എന്നു ഞാൻ വിചാരിച്ചിരുന്നു.'

'പിന്നെ ഈ വിവാഹം നടന്നത്?'

'ഞാൻ പറഞ്ഞില്ലേ, എന്നോടാരും ചോദിച്ചില്ലെന്ന്. പിന്നെ ഞാൻ ഒരു ഭാരമായി എത്രനാൾ കഴിയും; ഞാൻ സ്ത്രീയല്ലേ?'

'? —!'

'ഒടുവിൽ വീടും പുരയിടവും പണയം എഴുതിക്കൊടുത്ത്, പൊന്നും മററും ഉണ്ടാക്കി കല്യാണം കഴിഞ്ഞു.'

'എന്നിട്ട് ഇത്ര ക്ഷീണിച്ചുപോയത്?'

സുഹ്റാ മിണ്ടിയില്ല.

'പറയൂ സുഹ്റാ, ഇത്ര ക്ഷീണിച്ചത്?'

'വിചാരംകൊണ്ട്!'

'എന്തു വിചാരം?'

'? — ം —!'

'സുഹ്റാ!'

'ഓ!'

'പറയൂ?'

സുഹ്റാ പൊട്ടിക്കരഞ്ഞു. എന്നിട്ടവൾ സാവധാനമായി അവളുടെ ഭർത്താവിനെപ്പററി പറഞ്ഞു:

'വലിയ അരിശക്കാരനാണ്. അദ്ദേഹത്തിനു വേറെ ഒരു ഭാര്യയും രണ്ടു കുട്ടികളും ഉണ്ട്. ഞാൻ വീട്ടിൽ വന്നു നിർബന്ധിച്ചു കണക്കു പറഞ്ഞ് എന്റെ ഓഹരി വാങ്ങിക്കണമെന്ന് എന്നും പറയും. എനിക്ക് അനിയത്തിമാരില്ലേ? ഞാനെന്തു ചെയ്യും? ഞാൻ വിസമ്മതം പറഞ്ഞാൽ അപ്പോഴൊക്കെ എന്നെ അടിക്കും. ഒരിക്കൽ എന്റെ നാഭിക്കു തൊഴിച്ചു. ഞാൻ കമിഴ്ന്നടിച്ചു വീണുപോയി. അന്നെന്റെ പല്ലടർന്നതാ, ദേ.'

അവൾ വായ് പൊളിച്ചു. ആ വെണ്മയ്ക്കിടയിൽ ഒരു കറുത്ത വിടവ്.

'സുഹ്റാ!'

'ഓ!'

'എന്നിട്ട്?'

'ഞാൻ അവിടെ ചെന്നിട്ട് ഇതേവരെ പശി അടങ്ങെ ഒന്നും കഴിച്ചിട്ടില്ല. ഒരു നിമിഷനേരമെങ്കിലും മനസ്സമാധാനം അനുഭവിച്ചിട്ടില്ല. ഞാൻ ഒരു ഭാര്യയല്ല, വേലക്കാരി. കൂലിക്കു ഞാൻ തൊണ്ടു തല്ലിക്കൊടുത്തു പണം ഉണ്ടാക്കണം. കുറഞ്ഞാൽ എന്നെ തല്ലും. ഒന്നും തരികയുമില്ല. ഞാൻ പുറത്തായിരുന്നപ്പോൾ —'

'— ം —?'

'അടുപ്പിച്ചു നാലു ദിവസം —'

'— ം —?'

'പട്ടിണി കിടക്കേണ്ടി വന്നു.'

അങ്ങനെയങ്ങനെ സുഹ്റാ പറഞ്ഞു തുടങ്ങി. അവൾക്കു വളരെ പറയുവാനുണ്ട്. ഒരുപാടു രഹസ്യങ്ങളുണ്ട്, അവളുടെ ഹൃദയത്തിൽ. പലപ്പോഴും മരിക്കാൻ തോന്നിയിട്ടുണ്ട്. ഒരൊററ ആശ മാത്രമേ ഉണ്ടായിരുന്നുള്ളു:

'വന്ന് ഒന്നു കണ്ടിട്ടു മരിക്കാൻ.'

'മരണത്തെപ്പററി അങ്ങനെ ചിന്തിച്ചു മനസ്സു വിഷമിപ്പിക്കേണ്ട. ഇനിയുമുണ്ട് അങ്ങോട്ടു ദീർഘമായ ജീവിതം. ശോഭനമായ ഭാവിയുണ്ടെന്നു വിശ്വസിക്കൂ,' എന്ന് മജീദ് പറഞ്ഞപ്പോൾ സുഹ്റാ നെടുവീർപ്പിട്ടു.

അവൾ കസേരയുടെ മുമ്പിൽ മജീദിൻെറ പാദങ്ങൾക്കടുത്ത് ഇരിക്കയായിരുന്നു. അങ്ങനെ വളരെ സമയത്തേക്കു രണ്ടുപേരും ഒന്നും പറയാതെ, നിലാവിൽ മുങ്ങിയ ലോകത്തേക്കു നോക്കിക്കൊണ്ടിരുന്നു.

ഒടുവിൽ മജീദ് പറഞ്ഞു:

'സുഹ്റാ, പോയി ഊണു കഴിച്ച്, മനസ്സമാധാനത്തോടെ ഉറങ്ങൂ; നാളെ കാണാം.'

'എനിക്കു തീരെ ആവതില്ല.' സുഹ്റാ എണീററു.

'അത്രയ്ക്കു ക്ഷീണമോ?' മജീദും എണീററു.

സുഹ്റാ പറഞ്ഞു:

'മനസ്സിൻെറ വിഷമം.'

'മനസ്സു വിഷമിക്കണ്ട. പോയി സുഖമായി ഉറങ്ങൂ.'

'നാളെ വല്ലെടത്തും പോകുന്നുണ്ടോ?'

'ഇല്ല.'

'ഞാൻ കാലത്തെ വരും.' സുഹ്റാ നടന്നു.

മജീദ് പറഞ്ഞു:

'ആ.'

നിലാവെളിച്ചത്തിൽ മുങ്ങിയ തെങ്ങുകളുടെ ഇടയിലൂടെ അവൾ പോകുന്നതും നോക്കിക്കൊണ്ട് മജീദ് വീണ്ടും ചാരുകസേരയിൽ ഇരുന്നു. സമയം പോയതറിഞ്ഞില്ല.

കൈയിൽ മണ്ണെണ്ണവിളക്കുമായി ഉമ്മാ വന്നു. മജീദ് മയങ്ങിക്കിടക്കുന്നതു കണ്ട് ആ വാത്സല്യമാതാവു ചോദിച്ചു:

'നീ എന്താ മോനേ, ഇങ്ങനെ തരിച്ചിരിക്കണത്?'

'ഓ, ഒന്നുമില്ല.'

'മോനേ, ആ സുഹ്റാടെ കോലം കണ്ടോ? കിളിപോലെ

ഇരുന്ന പെണ്ണാ. എല്ലാം റബ്ബിന്റെ ബേണ്ട്യ!'

'അവളെ അങ്ങനെ ആക്കിത്തീർത്തതാര്?'

മജീദിനു കോപവും വ്യസനവും വന്നു.

'മോനേ, വന്നു വല്ലതും കഴിച്ചു കെട. നീ ഒന്നും വിചാരിച്ചു സങ്കടപ്പെടണ്ട. എല്ലാം പടച്ചോൻ നേരെ ആക്കും.'

മജീദ് അന്നു രാത്രി ഉറങ്ങിയില്ല. സുഹ്റായും അന്നു രാത്രി ഉറങ്ങിയില്ല. പറമ്പുകളും തോടും അവരുടെ ഇടയിലുണ്ട്. രണ്ടു ഭിത്തികളും അവരുടെ ഇടയിലുണ്ട്... എങ്കിലും അവർ ഉറങ്ങിയില്ല. ഭാവിയെപ്പററിയുള്ള ചിന്തയായിരുന്നു.

ഭാവി...?

## പത്ത്

സുഹ്റായുടെ ഭാവം പെട്ടെന്നു മാറിപ്പോയി. ഉള്ളിൽ ഒരു പുതിയ വെളിച്ചം; മുഖത്തു രക്തപ്രസാദവും കണ്ണുകൾക്കു തിളക്കവും. ചുരുണ്ട മുടി നടുവേ വകഞ്ഞ്, ചെവി മൂടി ഭംഗിയായി കെട്ടിവച്ച് അവൾ നടക്കും. അയൽപക്കങ്ങളിലെ സ്ത്രീകൾ അത്ഭുതപ്പെടും:

'സുഹ്റാ വന്നേലും നന്നായിട്ടൊണ്ട്. ഇഞ്ഞീപ്പ അങ്ങോട്ടു ചെന്നാ കെട്ടിയോൻ ആളറിയേല!'

കെട്ടിയവൻ!

അവൾ എപ്പോഴും മജീദിൻെറ വീട്ടിലാണ്. ചെടികൾക്കു വെള്ളം ഒഴിക്കുന്ന കാര്യത്തിൽ അവളും ശ്രദ്ധിച്ചു വന്നു. മജീദിൻെറ സഹോദരികൾ പറയും:

'ഈ ചെടികളൊക്കെ വളർത്തിയതു ഞങ്ങളു വെള്ളൊഴിച്ചാ!'

സുഹ്റാ ആ ചെമ്പരത്തിയെപ്പററി ചോദിക്കും:

'ഇതോ?'

'ഇതു പണ്ടുമുതൽക്കേ ഇവിടെ ഉണ്ടായിരുന്നതല്ലേ?'

സുഹ്റാ അതിനെ എതിർക്കുകയില്ല! പണ്ടു മുതൽക്കേ എല്ലാം ഉണ്ടായിരുന്നതാണല്ലോ!

പണ്ട്.

ഒരു ദിവസം മജീദ് അവളോടു ചോദിച്ചു:

'സുഹ്റാ ഇനി എന്നു പോകും?'

അവൾക്കു മനസ്സിലായില്ല. അവൾ അത്ഭുതത്തോടെ ചോദിച്ചു:

'എവിടെ?'

'ഭർത്താവിൻെറ വീട്ടിലേക്ക്.'

'ഓ!' അവളുടെ മുഖം ചെറുതായി: 'അദ്ദേഹം എന്നെ അല്ല വിവാഹം ചെയ്തത്.'

'പിന്നെ?'

അവൾ പറഞ്ഞു:

'ഞാൻ കൊണ്ടുചെന്ന സ്വർണപ്പണ്ടങ്ങളെയും എനിക്കുള്ള ഓഹരിയെയും. അതിൽ സ്വർണ ഉരുപ്പടികളൊക്കെ അദ്ദേഹം വിററുതിന്നു.ഇനിയുള്ളത് ഓഹരിയാണ്. അതു കിട്ടാൻ വഴിയില്ലെന്ന് അദ്ദേഹത്തിനുതന്നെ അറിയാം.'

കുറേക്കഴിഞ്ഞു വളരെ പതുക്കെ: 'പിന്നെ എന്നെ കാണുന്നതും മറ്റും നാട്ടിലുള്ളവർക്കൊക്കെ വിരോധമാണെങ്കിൽ! — ഞാൻ പൊയ്ക്കൊള്ളാം!'

'അങ്ങനെ ഒരു പൊതുജനാഭിപ്രായം ഉണ്ടോ?'

'ഉണ്ടെന്നാണു തോന്നുന്നത്.'

അവൾ ഒരു റോസാപ്പൂവ് ഇറുത്തു മണത്തിട്ടു മുടിക്കെട്ടിൽ തിരുകി.

മജീദ് പറഞ്ഞു:

'ആ ചെമ്പരത്തിപ്പൂവായിരുന്നു കൂടുതൽ യോജിപ്പ്!'

അതു കേട്ട് സുഹ്റാ ചിരിച്ചു. എങ്കിലും അവളുടെ മുഖത്തു വിഷാദഭാവം വന്നു.

'ഈ ചെമ്പരത്തി— ഓർമയുണ്ടോ?' കുറേക്കഴിഞ്ഞ് അവൾ ചോദിച്ചു.

മജീദ് പറഞ്ഞു:

'കേട്ടിട്ടുണ്ട്.'

'എങ്കിൽ ഉമ്മിണി വല്യ ഒന്നിനെപ്പറ്റിയും കേട്ടു കാണുമല്ലോ!'

'ഉവ്വ്, രാജകുമാരി പറഞ്ഞു കേട്ടിട്ടുണ്ട്!'

ഉമ്മിണി വല്യ ഒന്ന്!

അവർ വളരെ അടുത്തുവെങ്കിലും മജീദിൻെറ ജീവിത

ത്തിലെ കുറെ വർഷങ്ങളെപ്പറ്റി അവൾ ഒന്നും അറിയുക യുണ്ടായില്ല. ആ രഹസ്യങ്ങളിലേക്ക് അവൾക്കു ചുഴിഞ്ഞിറങ്ങണം. എല്ലാം` അറിയണം. പരിചിതരായ ഓരോ സ്ത്രീ പുരുഷന്മാരെ പ്പറ്റിയും. സ്ത്രീകളുടെ കാര്യം വരുമ്പോൾ സുഹ്റാ ചോദിക്കും: 'അവൾക്ക് എത്ര വയസ്സുണ്ട്? നിറമെന്താണ്? സുന്ദരിയാണോ? അവളെപ്പറ്റി കൂടെക്കൂടെ ഓർക്കാറുണ്ടോ?'

മജീദ് എല്ലാറ്റിനും സമാധാനം പറയും. എന്നാലും അവൾക്കു തൃപ്തിയാകുകയില്ല. മജീദ് ഇനിയും പറയാത്തതായിട്ടു ചിലതില്ലേ?

'എന്നോട് —എന്നോടു സത്യമേ പറയാവൂ. കേട്ടോ?'

മജീദ് ചിരിച്ചുകൊണ്ടു പറയും

'എന്തൊരു പെണ്ണ്?'

'ചെറ്ക്കാ!'

അവൾ പുരികക്കൊടികൾ വളയ്ക്കും. എന്നിട്ടു നുള്ളാൻ ആയും. തുടർന്നു മന്ദഹസിക്കും. വെളുത്തു ഭംഗിയുള്ള ചെറിയ പല്ലുകളുടെ ഇടയ്ക്കുള്ള ആ കറുത്ത വിടവ്, തേഞ്ഞുപോയ കൈനഖങ്ങൾ, നുള്ളാൻ മുതിരുന്ന ആ പഴയ ഭാവം—മജീദിന്റെ ഹൃദയത്തെ പൊതിഞ്ഞിരിക്കുന്ന നേരിയ തൊലിയിൽ അരമുള്ള സാധനംകൊണ്ടു ശക്തിയായി ഉരയ്ക്കുന്നതുപോലെ...

'ഈ മജീദും...സുഹ്റായും തമ്മിലെന്താണ്?'

അയൽപക്കക്കാർക്ക് അറിയണം!

'ആ പെണ്ണെന്താ കെട്ടിയോന്റെ വീട്ടിപ്പോകാത്തത്? അന്നാലും ഇതൊക്കെ പടച്ചോനു നെരക്കുവോ?'

മജീദും സുഹ്റായും തമ്മിൽ സംസാരിക്കുന്നതു സദാചാരവിരുദ്ധം! ആകാശം ഇടിഞ്ഞുവീണുപോകയില്ലേ?

'അവട കെട്ടിയോൻ ഒന്നു തൊയിച്ചെങ്കിലെന്താ? ഒരിക്കത്തല്ലിയപ്പ പല്ലു പോയാരിക്കും! അന്നാലും കെട്ടിയോനല്ലേ?'

'സുഹ്റാ!' മജീദ് ഒരു ദിവസം പറഞ്ഞു: 'നമ്മെപ്പറ്റി അയൽപക്കക്കാർ എന്തൊക്കെയോ പറയുന്നുണ്ട്.'

അവൾ ചോദിച്ചു:

'അതിന്?'

'ഒന്നുമില്ല; സുഹ്റാ സൂക്ഷിക്കണം! സ്ത്രീയാണ്; പേരിനു കളങ്കം പറ്റാതെ —'

'ഓ, കളങ്കം പറ്റട്ടെ! എൻെറ ആത്മാവിനുകൂടി കളങ്കം പറ്റട്ടെ —മറ്റെങ്ങുന്നുമല്ലല്ലോ?'

അവളുടെ കണ്ണുകൾ നിറഞ്ഞു. മജീദിന് ഉടനെ എന്തെങ്കിലും പറയണമെന്നു തോന്നി. സുഹ്റായെ സംബന്ധിച്ചുള്ള അവസാന തീർപ്പാണ്. പക്ഷേ, എങ്ങനെ പറയും? സുഹ്റായ്ക്കു കൊടുക്കുവാൻ വല്ലതുമുണ്ടോ?...വീടില്ല; സമ്പത്തില്ല. എങ്കിലും ആരോഗ്യമുണ്ട്.

മജീദ് പറഞ്ഞു:

'സുഹ്റാ! ഇനി ഭർത്താവിൻെറ വീട്ടിൽ പോകേണ്ട.'

'ഇല്ല.'

മജീദ് ഉമ്മായോടു വിവരം പറഞ്ഞു. വളരെ സമയത്തേക്ക് അവർ മറുപടി ഒന്നും പറഞ്ഞില്ല. എങ്കിലും ഒടുവിൽ ഉമ്മാ അറിയിച്ചു: മജീദ് സുഹ്റായെ വിവാഹം ചെയ്യുന്നതു നല്ലതാണ്. പക്ഷേ, മജീദിൻെറ രണ്ടു സഹോദരികൾ പ്രായമായിരിക്കുന്നില്ലേ?

'ഞമ്മക്കു വക ഒന്നും ഇല്ലാതായി. എങ്കിലും മാനോം മരിയാതേം നോക്കണ്ടേ? എൻെറ മോൻ എവിടേങ്കിലും പോയി പൊന്നും ആളും ഒണ്ടാക്കണം, സിറീതനം കൊടുക്കാനുള്ള വകേം... ഈ പെമ്പുള്ളേരു രണ്ടിനേം വല്ലോരിക്കും പിടിച്ചുകൊടുത്തിട്ട് എൻെറ മോനും കെട്ടാം.'

ആളുണ്ടാക്കിയാൽ പോരാ, പൊന്നും സ്ത്രീധനം കൊടുക്കുവാനുള്ള വകയുംകൂടി ഉണ്ടാക്കണം!

മജീദ് ചോദിച്ചു:

'സ്ത്രീധനം കൊടുക്കാതെ ആരും വിവാഹം ചെയ്യുകയില്ലേ?'

'ആരു ചെയ്യാനാ മോനേ? അല്ലേപ്പിന്ന വല്ല ചൊമട്ടു കാരനോ, മാർക്കംകൂടിയോനോ ഒണ്ടാകും. ഞമ്മക്ക് അദ് മതിയോ?... കാതിലും കയിത്തേലും അരേലുമെങ്കിലും പൊന്നിട്ടു കൊടുക്കണം.'

മജീദിന്റെ സഹോദരികളുടെ നാലു കാതുകളിലും കൂടി നാല്പത്തിരണ്ടു തുളകളുണ്ട്. അതൊക്കെ എന്തിനു കുത്തിത്തുളച്ചു? കഴുത്തിലും അരയിലും ഒന്നും സ്വർണം ഇട്ടില്ലെങ്കിലെന്ത്? സ്ത്രീധനയേർപ്പാടുതന്നെ ഇല്ലായിരുന്നുവെങ്കിൽ!

'ഉമ്മാ, ഈ കാതുകുത്തും മററും ഇല്ലായിരുന്നെങ്കിൽ! നമ്മുടെ സമുദായത്തിനുമാത്രം എന്തിനാണ് ഈ വൃത്തികെട്ട ഏർപ്പാടുകൾ?—വൃത്തികെട്ട വസ്ത്രധാരണവും വൃത്തികെട്ട ആഭരണങ്ങളും...!'

ഉമ്മായും ബാപ്പായും ഒന്നും മിണ്ടിയില്ല. തുടർന്ന് മജീദ് ചോദിച്ചുമില്ല. എന്തിന് അവരെ കുററപ്പെടുത്തുന്നു? ആ തലമുറയുടെ ആചാരമര്യാദയനുസരിച്ച് അവരതു ചെയ്യു. ആവശ്യമോ അനാവശ്യമോ എന്ന് അവരാരും ചിന്തിച്ചു നോക്കിയില്ല. പഴയ ആചാരങ്ങളിൽനിന്ന് അണുപോലും വ്യത്യാസം വരുത്തുക—അതു വിഷമമാണ്. എന്നാൽ അതിനു വേണ്ട ചുററുപാടുകൾ എവിടെ?

മജീദിനു രാത്രി ഉറക്കമില്ലെന്നായി. ചിന്തയാണ് എപ്പോഴും. സഹോദരികളെ ആർക്കെങ്കിലും വിവാഹം ചെയ്യുകൊടുക്കണം... യൗവനത്തിന്റെ തീക്ഷ്ണതയിലാണവർ. ആശയും ആഗ്രഹങ്ങളും ഉണ്ട്...ഉടുക്കാൻ വസ്ത്രങ്ങളില്ല; ആഹാരത്തിനും... ബലഹീനങ്ങളായ ചില നിമിഷങ്ങളുണ്ടല്ലോ! അപഥത്തിലേക്കെങ്ങാൻ ഒരടി വെച്ചുപോയാൽ!

മജീദ് അസ്വസ്ഥനായിത്തീർന്നു. എന്തൊക്കെയോ ചെയ്യാൽ കൊള്ളാമെന്നുണ്ട്: വീടിന്റെ കടം തീർക്കണം. സഹോദരികളെ വിവാഹംചെയ്യുകൊടുക്കണം. മാതാ

പിതാക്കൾക്കു സന്തോഷം ഉളവാക്കുന്ന സംഗതികൾ ചെയ്യണം. അവർ വൃദ്ധരാണ്. മരണം ഏതു നിമിഷത്തിൽ എന്നറിഞ്ഞില്ല. അവരുടെ ജീവിതം സുഖകരമാക്കിത്തീർക്കണം.

സുഹ്റായെ വിവാഹം ചെയ്യണം. പിന്നെ അവളുടെ സഹോദരിമാരുണ്ട്. മാതാവുണ്ട്. അവർക്കും എന്തെങ്കിലും ചെയ്യണം. പക്ഷേ, എന്താണു ചെയ്യുക? എല്ലാററിനും പണം വേണം. എന്തെങ്കിലും ഒന്നു തുടങ്ങിയാൽ തുടർന്നു പ്രവർത്തിക്കുവാൻ കഴിയും. എന്നാൽ, ഒന്നു തുടങ്ങുവാനാണു വിഷമം. കൈയിൽ കാശില്ലാതെയും സഹായത്തിന് ആരെങ്കിലും ഇല്ലാതെയും ഈ ലോകത്തിൽ ആരും ഒന്നും ചെയ്യിട്ടില്ലേ? ചിന്തയാണ്. എന്തു ചെയ്യും?

ഒരു ദിവസം ഉമ്മാ ഒരറിവു പറഞ്ഞുകൊടുത്തു.

ദൂരെയുള്ള പട്ടണങ്ങളിൽ ഉദാരശീലന്മാരായ മുസ്ലീം ധനികന്മാരുണ്ട്. അവർ സമുദായത്തിൻെറ ഉൽക്കർഷത്തിനു വേണ്ടി പലതും ചെയ്യുന്നു. അശരണരായ യുവതികളെ വിവാഹം ചെയ്യു കൊടുക്കുക; ജോലിയില്ലാത്തവർക്കു ജോലി ഉണ്ടാക്കിക്കൊടുക്കുക, സൗജന്യവിദ്യാഭ്യാസം നൽകുന്നതിന് സ്കൂളുകൾ ഏർപ്പെടുത്തുക; അഗതികളെയും അംഗഭംഗം വന്നവരെയും സംരക്ഷിക്കുന്നതിന് ആതുരാലയങ്ങൾ സ്ഥാപിക്കുക — അങ്ങനെ പലതും അവർ ചെയ്യുന്നതായി ഉമ്മാ പറഞ്ഞു.

'മോനേ, ഞമ്മട കാര്യം അവരറിഞ്ഞാ മതി. ബാക്കിയൊക്കെ അവരു ചെയ്യും! ഇനിക്കു നല്ല തീർച്ചേണ്ട്; ആ പക്കീറൻ എല്ലാം പറഞ്ഞ്!'

നാടു ചുററുന്ന ഏതോ ഒരു മുസ്ലീം യാചകൻ പറഞ്ഞു കൊടുത്തിരിക്കുന്നു. മറുനാട്ടിലുള്ള മുസ്ലീം ധനികരൊക്കെ വളരെ ഉദാരശീലരാണ്. ഉമ്മായ്ക്കതിൽ പരിപൂർണവിശ്വാസമുണ്ട്. ആയകാലത്ത് ഉമ്മ പലർക്കും സഹായം ചെയ്യു. കഴിവിൽ കവിഞ്ഞുതന്നെ ബാപ്പായും. ഇല്ലാത്ത കഷ്ടപ്പാടുകൾ പറഞ്ഞ്

രണ്ടുപേരെയും പലരും പലപ്പോഴായി പററിച്ചിട്ടുമുണ്ട്. ഉമ്മാ അതു മനസ്സിലാക്കീട്ടില്ല. കളവു പറയുന്നവരും സത്യം പറയുന്നവരു മുണ്ടല്ലോ. സഹായം അഭ്യർത്ഥിക്കുമ്പോൾ മജീദിനെ അവർക്കു വിശ്വസിക്കാൻ കഴിഞ്ഞില്ലെങ്കിലോ?

ആരെയും ആശ്രയിക്കാതെ പണം സമ്പാദിക്കാൻ എന്തു വഴി? മജീദ് തല പുകഞ്ഞ് ആലോചിച്ചു. എന്തു തൊഴിൽ ചെയ്യും?— കിട്ടിയിടത്തോളം വിദ്യാഭ്യാസവും ലോകപരിചയവും കൊണ്ട് —

ആശങ്കയോടെ മജീദ് യാത്രയ്ക്കൊരുങ്ങി. ഉണ്ടായിരുന്ന ഉണ്ടപണ്ടികൾ വിററ് ബാപ്പാ കാശുണ്ടാക്കിക്കൊണ്ടുവന്നു കൊടുത്തു.

'ഞാൻ പോയിട്ടു വേഗം വരാം.' മജീദ് സുഹ്റായോടു വിവരമല്ലാം പറഞ്ഞു: 'ഞാൻ എല്ലാവരെയും സുഹ്റായെ ഭരമേല്പിക്കുന്നു.'

'വരുന്നതുവരെ ഞാൻ സൂക്ഷിച്ചുകൊള്ളാം.'

സുഹ്റാ ഭരമേററു.

മജീദ് ദൃഢമായ ഒരുദ്ദേശ്യത്തോടെ ഇറങ്ങിത്തിരിച്ചു.

ഒരു സായാഹ്നത്തിൽ, പടിഞ്ഞാറെ ചക്രവാളപരിധിയിൽ തങ്കമേഘങ്ങൾ പ്രകാശിക്കുന്നുണ്ടായിരുന്നു.

മജീദിന്റെ പെട്ടിയും കിടക്കയും എടുത്തുകൊണ്ട് ഒരു പയ്യൻ ബസ്സ്ററാൻഡിലേക്കു പോയി. മജീദ് എല്ലാവരോടും യാത്ര പറഞ്ഞു.

ബാപ്പാ അറിയിച്ചു:

'എന്റെ കണ്ണറിയാമ്മേല. വെള്ളെഴുത്തിന്റെ ഒരു കണ്ണാടി മേടിച്ചോണ്ടു വരുവോ? —ഇല്ല!'

'കൊണ്ടുവരാം' എന്നു പറഞ്ഞ് മജീദ് മുറിയിലേക്കു ചെന്നു. നിറഞ്ഞ നയനങ്ങളോടെ സുഹ്റാ ജനാലയുടെ അടുത്ത് ഉത്കണ്ഠയോടെ നില്പുണ്ടായിരുന്നു.

'ഒന്നു പറയട്ടെ!' അവൾ പറഞ്ഞു.

മജീദ് മന്ദഹസിച്ചു:

'പറയൂ രാജകുമാരീ, പറയൂ.'

'പിന്നെ —'

അവൾക്ക് അതു പൂർത്തിയാക്കാൻ കഴിഞ്ഞില്ല. ആ സമയത്ത് ബസ്സിന്റെ ഹോൺ തുരുതുരെ കേട്ടു. ഉമ്മാ മുറിവാതിൽക്കൽ വന്നു:

'മോനേ, വേഗം ചെല്ല്, ബണ്ടി പോകും!'

മജീദ് ഇറങ്ങാൻ ഭാവിച്ചു. സുഹ്റായുടെ കണ്ണുകൾ നിറഞ്ഞൊഴുകി.

മജീദ് ചോദിച്ചു:

'ഞാൻ പോയി വരട്ടെ?'

അവൾ ശിരസ്സു കുനിച്ച് അനുമതി കൊടുത്തു.

അജ്ഞാതമായ ഭാവിയിലേക്ക് മജീദ് ഇറങ്ങി.

പടിക്കൽ ചെന്നു തിരിഞ്ഞുനോക്കിയപ്പോൾ കണ്ട സുഹ്റായുടെയും വീടിന്റെയും ചിത്രം ഹൃദയത്തിൽനിന്ന് ഒരിക്കലും മാഞ്ഞുപോകാത്ത ഒന്നായിരുന്നു.

ആഗ്രഹങ്ങൾ, കടമകൾ മജീദിനെ ധീരതയോടെ മുന്നോട്ടു നയിച്ചു.

# പതിനൊന്ന്

സുഹ്റായെ വിവാഹം ചെയ്യുക.
അതിനു മുമ്പ് സഹോദരികൾക്കു ഭർത്താക്കന്മാരെയുണ്ടാക്കുക. സ്ത്രീധനത്തിനും ആഭരണങ്ങൾക്കുമുള്ള വക സമ്പാദിക്കുക. ആയതിലേക്ക് എന്തെങ്കിലും ജോലി വേണം. പക്ഷേ.... നൈരാശ്യമാണ് മജീദിനെ അഭിമുഖീകരിച്ചത്. ജോലി എങ്ങും ഇല്ല. ഉണ്ടെങ്കിൽത്തന്നെയും ശുപാർശയ്ക്ക് ആളു വേണം. കൈക്കൂലി കൊടുക്കണം. പരീക്ഷ പാസ്സായ സർട്ടിഫിക്കററും വേണം. ഇവയൊന്നും കൂടാതെ ജോലി കിട്ടുക എളുപ്പമല്ല. എങ്കിലും തുടർന്നന്വേഷിച്ചു. പട്ടണങ്ങൾ പലതിലും കറങ്ങി.

ഒടുവിൽ ജന്മദേശത്തുനിന്നും ആയിരത്തിയഞ്ഞൂറു മൈൽ ദൂരെയുള്ള മഹാനഗരിയിൽ മജീദ് ചെന്നുപററി. അതിനിടെ മാസങ്ങൾ നാലു പൊയ്പ്പോയിരുന്നു.

അവിടെ ഒരു ജോലി കിട്ടി; വിഷമമുള്ളതല്ല. വരവ് അധികമുള്ളതാണ്. വിശ്രാന്തിയില്ലാതെ വേല ചെയ്താൽ മതി. നൂററുക്കു നാല്പതു കണ്ടു കമ്മീഷൻ കിട്ടും. കമ്പനിയുടമസ്ഥൻ തന്നെയാണ് വാഗ്ദാനം ചെയ്തിരിക്കുന്നത്.

കമ്പനിവക സൈക്കിളുണ്ട്. അതിൽ സാമ്പിളുകൾ കൊണ്ടു നടന്നാൽ മതി. കമ്പനി വളപ്പിൽത്തന്നെ താമസിക്കാൻ സ്ഥലവും കൊടുക്കും.

അങ്ങനെ മജീദ് ജോലി ചെയ്തുതുടങ്ങി. ചെറിയ ഒരു തുകൽപ്പെട്ടിയിൽ സാമ്പിളുകൾ അടുക്കിവെച്ച്, ആർഡർ പുസ്തകവുമായി ഇറങ്ങും. നഗരമൊക്കെ ചുററി, ആർഡറുകൾ വാങ്ങി, സന്തുഷ്ടചിത്തനായി സന്ധ്യയ്ക്കു മടങ്ങും.

ഇത്തരത്തിൽ മാസം ഒന്നു കഴിഞ്ഞു. സകല ചെലവും കഴിച്ച് മജീദ് വീട്ടിലേക്കു നൂറു രൂപാ അയച്ചു കൊടുത്തു. ബാപ്പായ്ക്ക് വെള്ളെഴുത്തിനുള്ള ഒരു കണ്ണടയും. സുഹ്റായ്ക്കും മററും ഉടുപ്പിനുള്ള വകയും.

മാസം ഒന്നുകൂടി കഴിഞ്ഞു.

അടുത്ത ഭാവിയിൽ എന്താണു സംഭവിക്കാൻ പോകുന്നതെന്ന് ആർക്കും നിശ്ചയമില്ലല്ലോ. അസുഖകരമായി ആരും ഒന്നും പ്രതീക്ഷിക്കുന്നില്ല. മജീദ് ഒന്നും പ്രതീക്ഷിച്ചിട്ടില്ലായിരുന്നു. എങ്കിലും അപ്രതീക്ഷിതമായ ഒരത്യാഹിതം.

അത് ഒരു തിങ്കളാഴ്ച ദിവസമാണ്. മജീദിനു പ്രത്യേകം ഓർമയുണ്ട്. നല്ല ഉച്ച സമയം. പതിവുപോലെ സൂട്ട്കേസ് സൈക്കിളിൻെറ വിളക്കുകുററിയിൽ തൂക്കിയിട്ടുകൊണ്ട് കടലോരത്തുള്ള താറിട്ട വിജനമായ വഴിയിലൂടെ സൈക്കിൾ ഓടിച്ചുവരികയായിരുന്നു. വലിയ ഇറക്കത്തിലേക്കാണ്. നല്ല വേഗത്തിലും. പെട്ടി കുടുങ്ങിക്കുടുങ്ങി, അതിൻെറ കുഴ പറിഞ്ഞു വീണു ചക്രത്തിൻെറ ഇടയിൽ തങ്ങി! മജീദ് സൈക്കിളിൽ നിന്നു തെറിച്ചു ദൂരെ കമ്പിയഴികളിൽ തട്ടി താഴെ അഗാധമായ ഗട്ടറിൽ...

ഒരു പർവതം ദേഹത്തേക്ക് ഇടിഞ്ഞു വീണതുപോലെ; എന്തോ ഒടിഞ്ഞു തകർന്ന, വേദനയോടെ ഉള്ള ഓർമ, തന്നിൽനിന്ന് എന്തോ അറുത്തു മുറിച്ചു മാററപ്പെട്ടിരിക്കുന്നു. ഒക്കെയും ഇരുളിൽ മറയുന്നു...എല്ലാം വിസ്മൃതിയുടെ അന്ധകാരത്തിൽ..... കൊടുങ്കാററുള്ള രാത്രിയിലെ ഇടമിന്നൽപോലെ ചിലപ്പോൾ പ്രജ്ഞയുടെ വെളിച്ചം വീശും....കഠിനമായ വേദന...മരുന്നുകളുടെ രൂക്ഷമായ ഗന്ധം.......ആളുകളുടെ വേദനയോടെയുള്ള ഞരക്കം.... വായിലൂടെ തൊണ്ടവഴി ജീവനുള്ള നീണ്ടുരുണ്ട എന്തോ ഒന്ന് ഇറങ്ങുന്നു. വയററിൽ ചൂടുള്ള ദ്രാവകം നിറയുന്നു.....ഒരു തോന്നൽ.... അത്തരത്തിലുള്ള അനുഭവങ്ങളിലൂടെ യുഗങ്ങൾ കഴിഞ്ഞു പോകുന്നു!

എന്താണ് സംഭവിച്ചത്?

ഓർമകൾ വളരെ ദൂരത്താണ്. ഒന്നും വ്യക്തമല്ല. വെളുത്ത പുകപോലെ, വെള്ളിമേഘങ്ങൾപോലെ, ഓർമകൾ മജീദിൽ നിന്നു ദൂരെ, ദൂരെയാവാൻ തുടങ്ങുന്നു!.... എല്ലാം വിസ്മൃതിയിൽ ലയിക്കുവാൻ പോവുകയാണോ?

ഇല്ല! ജീവിക്കണം!....ജീവിതം; കഠിനവും രൂക്ഷവുമായ വേദന. എങ്കിലും ജീവിക്കണം! മജീദ് യത്നിച്ചു. തന്നിലേക്ക് അമരുന്ന വിസ്മൃതിയാകുന്ന പർവതത്തെ സർവശക്തിയും പ്രയോഗിച്ചു പൊക്കി മറിച്ചിടുന്നതുപോലെ......വേദനയോടെ ബോധം തെളിഞ്ഞുവന്നു.

എന്താണു സംഭവിച്ചിരിക്കുന്നത്?

അയാൾ ദീർഘമായി ഒന്നു നിശ്വസിച്ചു. സാവധാനം കണ്ണുകൾ തുറന്നു. നീണ്ടു നിവർന്നു കിടക്കുകയാണ്. കഴുത്തുവരെ വെള്ളപ്പുതപ്പു കൊണ്ടു മൂടിയിരിക്കുന്നു. ആശുപത്രി! എല്ലാം ഓർത്തു.

കഠിനവും രൂക്ഷവുമായ വേദന! വലത്തെ എളിയിൽ തീ നീറിപ്പിടിച്ചിരിക്കുന്നു...ചുളുചുളാ ശിരസ്സുവരെ വേദന...മജീദ് കൈകൊണ്ടു തടവി. അരയിൽ വളരെ തുണി ചുററിക്കെട്ടി യിരിക്കുന്നു!

എന്തു സംഭവിച്ചു? മജീദ് തപ്പിനോക്കി: അസ്ഥിപഞ്ജര ങ്ങളിലൂടെ ഒരു തണുപ്പു പാഞ്ഞു.

ശൂന്യത!

മജീദിനു സംഭ്രമംകൊണ്ടു നന്നായി വിയർത്തു. ബോധ ക്ഷയം പോലെ. എന്നെന്നേക്കുമായി തന്നിൽ നിന്ന് ഒരു കാലിൻെറ പകുതി വിട്ടുപോയിരിക്കുന്നു!

കിടന്നപടി അഗാധമായ ഒരു കുഴിയിലേക്കു താണു പോയതുപോലെ. ലോകമെല്ലാം കറങ്ങുകയാണോ?

വീണ്ടും മജീദ് തപ്പി നോക്കി. ശൂന്യത! കീഴ്പോട്ട് ഒന്നുമില്ല. ദുസ്സഹവേദന! സുഹ്റായുടെ പ്രഥമ ചുംബനം ലഭിച്ച വലതുകാൽ!

അതെവിടെപ്പോയി?

കണ്ണുകൾ തുറന്നുതന്നെ ഇരുന്നു. കവിളുകളിലൂടെ ചുടുകണ്ണുനീർ. കിടക്കയ്ക്കു സമീപം ഡോക്ടറും നേഴ്സും കമ്പനി മാനേജരും വന്നു.

മജീദിൻെറ നെററിയിൽ തണുപ്പേറിയ കൈപ്പടം വച്ചിട്ട് കമ്പനിമാനേജർ സാവധാനം കുനിഞ്ഞു: 'മിസ്ററർ മജീദ്, ഞാൻ ഹൃദയപൂർവം വ്യസനിക്കുന്നു. നിങ്ങൾ സങ്കടപ്പെടരുത്.'

'സുഹ്റാ!'

'എന്താ മജീദേ?'

'നീ മൂളാത്തതെന്താ?'

'ഞാമ്മൂളുന്നൊണ്ടല്ലോ! പിന്നെ ചെറ്ക്കനെന്തിനാ എന്നെ നീന്നു വിളിക്കണെത്?' മജീദ് പുളഞ്ഞുപോയി.

'സുഹ്റാ!' എന്നു വിളിച്ചുകൊണ്ട് മജീദ് ഞെട്ടി ഉണർന്നു.

'പകൽ, സ്വപ്നം കാണുകയാമണാ?' നേഴ്സ് ചോദിച്ചു.

മജീദ് മന്ദഹസിക്കാൻ ശ്രമിച്ചു.

അറുപത്തിനാലു പകലുകളും അറുപത്തിനാലു രാത്രികളും കഴിഞ്ഞു. തന്നേക്കാൾ പൊക്കമുള്ള ഒരു വടിയുടെ സഹായത്തോടുകൂടി മജീദ് കമ്പനിമാനേജരുമൊന്നിച്ച് ആശുപത്രിയുടെ ഗേററു കടന്നു ജനബഹുലമായ തെരുവീഥിയിൽ ഇറങ്ങി.

കുറേ രൂപാ മജീദിൻെറ കൈയിൽ കൊടുത്തിട്ട് കമ്പനി മാനേജർ പറഞ്ഞു:

'നിങ്ങൾ ഇനി വീട്ടിൽ പോകൂ. ഇങ്ങനെ കലാശിച്ചതിൽ എനിക്കു വ്യസനമുണ്ട്..'

മജീദിനു കണ്ണുനീരു പൊട്ടി:

'എൻെറ സഹോദരികൾ വിവാഹത്തിനു പ്രായം കഴിഞ്ഞു വീട്ടിൽ നിൽക്കുന്നു. മാതാപിതാക്കൾ വൃദ്ധരാണ്. സ്വത്തുണ്ടായിരുന്നതു മുഴുവനും കടത്തിൽപ്പെട്ടു കിടക്കുന്നു.

ആണായിട്ടു ഞാൻ മാത്രമേയുള്ളു. വീട്ടിലെ വിഷമങ്ങൾക്ക് ഒരു പരിഹാരം ഉണ്ടാകാതെ അങ്ങു ചെല്ലാൻ എനിക്കു മനസ്സു വരുന്നില്ല. പിന്നെ, ഈ കോലത്തിൽ, ഞാൻ അങ്ങു ചെന്ന് അവരെയൊക്കെ എന്തിനു വിഷമിപ്പിക്കുന്നു?'

'ഇനി ഇപ്പോൾ എന്തു ചെയ്യാനാണ് ഉദ്ദേശം?'

'എനിക്കു നിശ്ചയമില്ല.'

'എന്റെ കമ്പനിയിൽ നിങ്ങൾക്കു പററിയ ഒരു ജോലിയും — നിങ്ങൾക്കു ക്ലാർക്കിന്റെ ജോലി ചെയ്യാമോ?'

'വയ്യ. കണക്കിനു ഞാൻ മോശമാണ്.'

ഉമ്മിണി വലിയ ഒന്ന്!

അങ്ങനെ മജീദ് വീണ്ടും തനിച്ചായി. സാരമില്ല. എല്ലാവരും ഈ പ്രപഞ്ചത്തിൽ തനിച്ചാണ്. ഭയപ്പെടുന്നതെന്തിന്?

മജീദ് കിട്ടിയതിൽ മുക്കാൽപങ്കു രൂപായും വീട്ടിലേക്ക് അയച്ചു. കൂടെ ഒരു കത്തും. വലത്തെ കാലുപോയ വിവരം അതിൽ കാണിച്ചില്ല. സുഖമില്ലാതെ കിടപ്പായിരുന്നു; അടുത്ത കത്തു കിട്ടുന്നതുവരെ കത്തയയ്ക്കേണ്ട.

നടപ്പ്!

മജീദ് വീണ്ടും ജോലി അന്വേഷിച്ചുതുടങ്ങി.

രണ്ടു കൈകൊണ്ടും വടി ഊന്നി, ഒററക്കാലിൽ ആഞ്ഞു ചാടിച്ചാടി...നാലടി വെക്കുമ്പോൾ നിൽക്കും; പിന്നെയും നടക്കും; നിന്ന് ഓർക്കും....പിന്നെയും നടക്കും. ഇങ്ങനെ മാസം ഒന്നുരണ്ടു കഴിഞ്ഞു. സ്ഥിരമായ ഒരു താവളമില്ല. എത്തിയിടത്തു കിടക്കും.

ഒടുവിൽ, നഗരത്തിലെ കുബേരന്മാരെ കണ്ടു സഹായം അഭ്യർത്ഥിക്കാമെന്നുറച്ചു. അന്വേഷണത്തിൽ ഏററവും ഉദാരശീലനെന്നു കേട്ടത് ഒരു ഖാൻ ബഹദൂറാണ്. നഗരത്തിലെ വലിയ കെട്ടിടങ്ങളെല്ലാം അദ്ദേഹത്തിന്റേതത്രെ. സ്വർണ കട്ടികളും മററും നിലവറയിൽ കിടന്നു പൂപ്പൽ പിടിക്കുന്നു എന്നാണ് ജനസംസാരം. ഗവൺമെൻറിൽ വലിയ പിടിയുള്ള മനുഷ്യൻ. ആയിടെത്തന്നെ അദ്ദേഹം പതിനായിരക്കണക്കിനു

രൂപാ ചെലവുചെയ്ത് ഗവർണർക്ക് ഒരു വിരുന്നു കൊടുക്കുകയുണ്ടായി. അദ്ദേഹത്തെക്കൊണ്ട് എന്തും സാധിക്കും....എന്തും.

പക്ഷേ, പടികാവൽക്കാർ മജീദിനെ അകത്തേക്കു കടത്തിവിട്ടില്ല. ദിവസവും ആ മാളികയുടെ വാതിൽക്കൽ വന്നു നിൽക്കും. അങ്ങനെ ഒരാഴ്ച കഴിഞ്ഞു. ഒടുവിൽ കാവൽക്കാർക്കും അലിവു തോന്നി. ഖാൻ ബഹദൂറിൻെറ സന്നിധാനത്തിൽ മജീദ് ആനയിക്കപ്പെട്ടു. മജീദ് സലാം ചൊല്ലി. ഒരു മുസൽമാൻ മറെറാരു മുസൽമാനെ കാണുമ്പോൾ 'അസ്സലാമു അലൈക്കും!' എന്നു പറയണമെന്നുണ്ട്. മജീദ് പറഞ്ഞു: പക്ഷേ, ഖാൻ ബഹദൂർ എന്തുകൊണ്ടോ എന്തോ സലാം മടക്കിയില്ല. അദ്ദേഹം അതു കേട്ടതായിത്തന്നെ ഭാവിച്ചില്ല. ഖാൻ ബഹദൂർ ഏകദേശം അമ്പതു വയസ്സുള്ള വെളുത്തുരുണ്ട ഒരു മനുഷ്യനാണ്. കല്ലുവച്ച കട്ടി സ്വർണമോതിരങ്ങൾ തിളങ്ങെ, താടി തടവിക്കൊണ്ട്, അദ്ദേഹം മജീദിൻെറ ദുഃഖവാർത്ത മുഴുവനും മൂളിമൂളി കേട്ടു.

ഒടുവിൽ ഖാൻ ബഹദൂർ പറഞ്ഞു: 'നമ്മുടെ സമുദായത്തിൽ കെട്ടിക്കാൻ വകയില്ലാത്ത വളരെ സ്ത്രീകളുണ്ട്. ആഹാരത്തിനു വഴിയില്ലാത്ത വളരെ ആളുകളുണ്ട്! എന്നെക്കൊണ്ടു കഴിവതു ഞാൻ എല്ലാവർക്കും ചെയ്യുന്നുണ്ട്. പറയൂ, കൂടുതലായി ഞാൻ എന്തു ചെയ്യണം?'

മജീദ് ഒന്നും പറഞ്ഞില്ല.

ഖാൻ ബഹദൂർ സമുദായത്തിൻെറ ഉയർച്ചയ്ക്കു വേണ്ടി ചെയ്തിട്ടുള്ള മഹത്തായ കാര്യങ്ങൾ വിവരിച്ചു. അദ്ദേഹം നാലു പള്ളി വെപ്പിച്ചിട്ടുണ്ട്. മറേറ കോടീശ്വരന്മാർ ഓരോ പള്ളി വീതമേ വെപ്പിച്ചിട്ടുള്ളു. പോരെങ്കിൽ, അദ്ദേഹം ഒരു സ്കൂൾ വെക്കുന്നതിനു സമുദായത്തിന് ഒരു സ്ഥലം ദാനം കൊടുത്തിട്ടുണ്ട്. അവിടെ ഒരു കെട്ടിടം പണിതു വാടകയ്ക്കു കൊടുത്തിരുന്നുവെങ്കിൽ മാസം തോറും വളരെ രൂപ വാടക കിട്ടുമായിരുന്നില്ലേ? സമുദായത്തിനു വേണ്ടി കൊല്ലം തോറും എത്ര രൂപയാണു നഷ്ടം സഹിക്കുന്നത്!

'ഇതിലധികം ഞാനെന്തു ചെയ്യണം? പറയൂ?'

മജീദ് ഒന്നും പറഞ്ഞില്ല.

ഖാൻ ബഹദൂർ, മജീദിൻെറ കാലു പൊയ്പോയതിലും സഹതാപം പ്രദർശിപ്പിച്ചു: 'വിധി! അല്ലാതെന്തു പറയാനാ?'

വിധിയായിരിക്കാം. സാരമില്ല. അല്ലെങ്കിൽ എന്തിലാണു സാരമുള്ളത്.

മജീദ് ആ നീണ്ട വടിയും ഊന്നി സലാം ചൊല്ലി സാവധാനം ഇറങ്ങി. പടി കടക്കാറായപ്പോൾ ഖാൻ ബഹദൂർ ഒരു വേലക്കാരൻ വശം ഒരു രൂപാ കൊടുത്തയച്ചു.

'അത് എനിക്കു തന്നുവെന്നു പറഞ്ഞാൽ മതി. നിങ്ങൾ എടുത്തോളൂ.' വേലക്കാരനോടു പറഞ്ഞിട്ട് മജീദ് നടന്നു. അതു ശരിയായോ?

മജീദ് എന്തുകൊണ്ട് രൂപാ വാങ്ങിയില്ല? ആ കോടീശ്വരൻെറ മുമ്പിൽ ദിനന്തോറും അനേകം സാധുക്കൾ ചെല്ലുന്നുണ്ടെന്നും അവർക്കെല്ലാം അദ്ദേഹം ദാനം ചെയ്യുന്നുണ്ടെന്നുമുള്ള വിവരം മജീദ് അറിയില്ലേ? മജീദ് ഒരു കോടീശ്വരനായിരുന്നെങ്കിൽ എന്തു ചെയ്യുമായിരുന്നു? ആദ്യം വന്നു യാചിക്കുന്ന ദരിദ്രന് സ്വത്തിൻെറ പകുതി കൊടുക്കുമായിരുന്നോ! ഒരു ചെമ്പുതുട്ടിൽ കൂടുതൽ കൊടുക്കുമായിരുന്നോ? ഖാൻ ബഹദൂർ ഒരു രൂപയാണു കൊടുത്തത്! അതു വാങ്ങേണ്ടതായിരുന്നില്ലേ? മജീദ് ആലോചിച്ചു. പക്ഷേ, അവിടെ അഞ്ചു കോടീശ്വരന്മാരേയുള്ളു. അവരെ ക്കഴിച്ചാൽ ബാക്കിയുള്ളത് ആറര ലക്ഷം പലേ തരത്തിലുള്ള ബഹുജനങ്ങളാണ്. എല്ലാവരും ജീവിക്കുന്നു. ഇടയ്ക്കു ചിലർ മരിക്കുന്നുമുണ്ട്. മജീദിനു നഷ്ടപ്പെട്ടത് ഒരു കാലിൻെറ പകുതി മാത്രമാണ്. രണ്ടു കാലുകൾ പോയവരുണ്ട്; രണ്ടു കൈകളും കണ്ണുകൾ പോയവരും ജീവിക്കുന്നു. ദുഃഖവും സന്തോഷവുമുണ്ട്, ജീവിതത്തിൽ. വലിയവനും ചെറിയവനും. ഓർക്കുമ്പോൾ ചിരിക്കാൻ കഴിയുന്നുണ്ടല്ലോ; കരയാനും. ഒന്നും സാരമാക്കേണ്ടതില്ല. മജീദ് ഉറച്ചു. ഭദ്രതയ്ക്കും സുഖത്തിനും വേണ്ടി പരിശ്രമിക്കുക. അതല്ലേ കടമ!

മജീദിൻെറ വടി നാലിഞ്ചു തേഞ്ഞു. കൈവെള്ളകളിൽ കാലിഞ്ചു കനത്തിൽ തഴമ്പു പൊന്തി. അനേകസ്ഥലങ്ങളിൽ ജോലി അന്വേഷിച്ചു. പട്ടിണികിടന്നു ശരീരം വളരെ മെലിഞ്ഞു. അപ്പോൾ ഒരു സന്തോഷം.

മജീദിനു ജോലി കിട്ടി. ഒരു ഹോട്ടലിൽ, എച്ചിൽ പാത്രങ്ങൾ കഴുകുക. വെളുപ്പിനു നാലുമണിക്ക് എഴുന്നേററാൽ രാത്രി പതിനൊന്നുമണി വരെ പൈപ്പിനടുത്തിരിക്കണം.. വലിയ കൊട്ടയിൽ കൊണ്ടുവന്നു വെക്കുന്ന എച്ചിൽപ്പാത്രങ്ങൾ ഓരോന്നായി കഴുകി വേറൊരു കൊട്ടയിൽ അടുക്കും. അതു വേറൊരുവൻ എടുത്തുകൊണ്ടുപോകും. അപ്പോഴേക്കു മററൊരുവൻ എച്ചിൽപ്പാത്രങ്ങൾ കൊണ്ടുവരും....അങ്ങനെയാണു ജോലി. എങ്കിലും വയറു നിറയെ വല്ലതും തിന്നാം. വെയിലും മഴയും കൊള്ളണ്ട. അലയുകയും വേണ്ട. ഒരിടത്തു കുത്തിയിരുന്നു സാവധാനം ജോലി ചെയ്താൽ മതി. കിട്ടിയിടത്തോളം അനുഗ്രഹം. ജീവിതം വലിയ അല്ലലു കൂടാതെ ചെറിയ സുഖത്തോടെ മുന്നോട്ടു നീങ്ങുന്നു. മാസം തോറും വീട്ടിലേക്ക് ചെറിയ ഒരു സംഖ്യ അയയ്ക്കുകയും ചെയ്യാം.

വീട്ടിൽ നിന്ന് ആദ്യം കിട്ടിയ എഴുത്ത്. സുഹ്റായ്ക്ക് ലേശം അസുഖമുണ്ടെന്നുള്ള വിവരത്തോടുകൂടിയതാണ്. അവൾ വളരെ ക്ഷീണിച്ചുപോയിരിക്കുന്നു. കുറേശ്ശെ ചുമയുമുണ്ട്. 'ഇവിടെ എല്ലാവർക്കും സുഖം തന്നെ. ഒന്നു കാണാൻ കൊതിയാവുന്നു!

സ്വന്തം സുഹ്റാ.'

## പന്ത്രണ്ട്

സുഹ്റായെ കാണാൻ മജീദിനും കൊതിയാണ്. കാണുമ്പോൾ, ഉമ്മാ, ബാപ്പാ, സഹോദരികൾ, സുഹ്റായുടെ ഉമ്മാ, സഹോദരികൾ, നാട്ടുകാർ —എന്തു പറയും?

ഒന്നരക്കാലൻ മജീദ്!...സുഹ്റാ അങ്ങനെ വിളിക്കുമോ? ഒരിക്കലും വിളിക്കില്ല. ബാക്കിയുള്ള അരക്കാലിന്റെ കഷണത്തിൽ കണ്ണീരോടെ ചുംബിക്കും. പണ്ട്....ഓർത്തപ്പോൾ മജീദിനു ചിരി വന്നു. ഉമ്മിണി വല്യ ഒന്ന്!

ആ ചരിത്രങ്ങൾ പറഞ്ഞ് മജീദ് പലരെയും ചിരിപ്പിച്ചിട്ടുണ്ട്. സുഹ്റായും സംഭാഷണവിഷയമാവും. ഹോട്ടലിലെ മററു ജോലിക്കാരെല്ലാം മജീദിന്റെ സുഹൃത്തുക്കളാണ്. കുളിച്ചു വയറു നിറയെ ആഹാരം കഴിച്ച് രാത്രി ഉറങ്ങാൻ കിടക്കുമ്പോൾ മജീദ് അനുഭവങ്ങളും തമാശകളും പറയും. അധികവും തമാശകളാണ്. എല്ലാവരും ചിരിക്കും. എന്നും രാത്രി കിടക്കാൻ നേരത്ത് മജീദ് എന്തെങ്കിലും പറയണം. പറയാൻ ഒരുപാടു വിഷയങ്ങളില്ലേ? മിക്കവരും ഉറങ്ങുന്നതു തന്നെ ചിരിച്ചു കൊണ്ടാണ്. എല്ലാവരും ഉറങ്ങിക്കഴിയുമ്പോൾ മജീദ് സുഹ്റായോടു വർത്തമാനങ്ങൾ പറയും. ആയിരത്തി അഞ്ഞൂറു മൈൽ അപ്പുറമുള്ള സുഹ്റായെ കാണും! ചുമ കേൾക്കും. ഓരോന്നെല്ലാം പറഞ്ഞ് സുഹ്റായെ ആശ്വസിപ്പിക്കും!

രാവും പകലും.

'സുഹ്റാ, ഇപ്പോൾ എങ്ങനെയിരിക്കുന്നു? നെഞ്ചുവേദന യുണ്ടോ?' എന്നിട്ടു കഴുകിയ പിഞ്ഞാണത്തിലേക്കു നോക്കും.

കൈവെള്ളകളിലെ തഴമ്പുകൾ കുതിർന്നു കുതിർന്നു പൊടിഞ്ഞു പോയിരിക്കുന്നു. ശരീരത്തിനു നല്ല ബലം. ഉന്മേഷത്തോടെ എന്തും നോക്കിക്കാണാം. ന്യായമായ അദ്ധ്വാനത്തിൽ നിന്നു കിട്ടുന്നതിന്—ലേശം അഭിമാനത്തിനു വകയുണ്ട്. ജീവിതത്തിനു ചില മാററങ്ങൾ ഉണ്ടാവും. മരത്തിൻെറയോ റബ്ബറിൻെറയോ കാലുണ്ട്. പാൻറും ഷൂസുകളും ധരിച്ചാൽ...ഹോട്ടലുടമസ്ഥൻ സൂചിപ്പിക്കുകയുണ്ടായി. മജീദിനോടു സഹതാപമുണ്ട്. ദുഃഖത്തിൻെറ സമുദ്രത്തിൽ ആശ്വാസത്തിൻെറ ദ്വീപു കണ്ടെത്തിയേക്കാം. രാത്രി മററുള്ളവർ ഉറങ്ങിക്കഴിയുമ്പോൾ മജീദ് സുഹ്റായോടു പറയും:

'ഉറങ്ങുറങ്ങെൻ സുഹൃത്തേ ഉറങ്ങൂ!' പക്ഷേ, മജീദ് കാണുന്നതു നക്ഷത്രങ്ങൾ നിറഞ്ഞ വിശാലവാനമാണ്.

സുഹ്റായെ എന്നു കാണാൻ കഴിയും?

മജീദ് വെളുപ്പിനേ എണീക്കും. ദിനകൃത്യങ്ങൾ കഴിഞ്ഞ് ചായ കുടിച്ചു ജോലി തുടങ്ങും. നഗരം ഒരിക്കലും ഉറങ്ങാത്ത മട്ടാണ്. ഇരമ്പം. അനേകലക്ഷം സ്ത്രീപുരുഷന്മാരുടെയും വാഹനങ്ങളുടെയും ഒരുമിച്ചുള്ള ശബ്ദകോലാഹലങ്ങൾ. അതെല്ലാം ശ്രദ്ധിച്ചുകൊണ്ടാണ് മജീദ് പാത്രങ്ങൾ കഴുകി അടുക്കുന്നത്.

അങ്ങനെയിരിക്കുമ്പോൾ മറെറാരു എഴുത്തും വന്നു ചേർന്നു.

കൈപ്പട സുഹ്റായുടേതല്ല!

മററ് ആരെയോകൊണ്ട് ഉമ്മാ എഴുതിച്ചിരിക്കയാണ്. അതു വായിച്ചപ്പോൾ നഗരത്തിൻെറ ഇരമ്പൽ പെട്ടെന്നു നിലച്ചുപോയതുപോലെ. നിശ്ശബ്ദത.

'പ്രിയപ്പെട്ട മകൻ മജീദ് വായിച്ചറിയാൻ സ്വന്തം ഉമ്മാ എഴുതുന്നത്:

'മിനിയാന്നു വെളുപ്പിനു നമ്മുടെ സുഹ്റാ മരിച്ചു. അവളുടെ വീട്ടിൽക്കിടന്ന്; എൻെറ മടിയിൽ തലവെച്ച്. പള്ളിപ്പറമ്പിൽ അവളുടെ ബാപ്പായുടെ കബറിനരുകിലാണ് സുഹ്റായെ മറവു

ചെയ്യിരിക്കുന്നത്.

'ഞങ്ങൾക്കൊക്കെയും ഉണ്ടായിരുന്ന തുണയും സഹായവും അങ്ങനെ പോയി. ഇനി അല്ലാഹ്‌വിനെക്കഴിഞ്ഞാൽ നീയാണുള്ളത്.

'മകനേ, കഴിഞ്ഞ മാസം 30-ാംതീയതി നമ്മുടെ വീടും പുരയിടവും കടക്കാർ നടത്തിച്ചെടുത്തു. ഉടനെ ഇറങ്ങി മാറിക്കൊടുക്കണമെന്നാണ് ഇവർ പറയുന്നത്. ഈ പെൺപിള്ളേരെ രണ്ടിനേയും സുഖക്കേടായിക്കിടക്കുന്ന ബാപ്പായേയും കൊണ്ടു ഞാൻ എവിടെപ്പോകും?

'മകനേ, ഞാൻ ഉറങ്ങീട്ട് വളരെ നാളായി. നിന്റെ പെങ്ങന്മാരുടെ പ്രായക്കാരൊക്കെ മൂന്നും നാലും പെററു. എന്തെങ്കിലും പോക്കണംകേടു വന്നുപോയാൽ—മകനേ, ഇവിടെയുള്ള മുസ്ലീമങ്ങൾ കണ്ണിൽച്ചോരയില്ലാത്തവരാണ്. ഞാനും ബാപ്പായും സാദ്ധ്യപ്പെട്ടു പറഞ്ഞിട്ടും ഉടനെ ഇറങ്ങി മാറാനാണു പറയുന്നത്.

'നമ്മുടെ ജാതിയിൽപ്പെട്ട നല്ലവരായ പണക്കാരുണ്ടല്ലോ അവിടെ. അവരോടു പറഞ്ഞാൽ ഒരു നിവർത്തിമാർഗം ഉണ്ടാക്കിത്തരാതിരിക്കയില്ല. നാണിക്കാതെ നീ ചെന്ന് അവരോട് എല്ലാം തുറന്നു പറയണം.

'എന്റെ പൊന്നുമകനേ, സുഹ്റാ ഉണ്ടായിരുന്നപ്പോൾ എനിക്കൊരാശ്വാസമായിരുന്നു. ഇവിടത്തെ വിഷമങ്ങളൊന്നും അറിയിച്ചു നിന്നെ വ്യസനിപ്പിക്കരുതെന്ന് സുഹ്റാ പറഞ്ഞു. അതാണ് ഇതുവരെ കത്തയയ്ക്കാതിരുന്നത്. രണ്ടു മാസമായിട്ടു സുഖക്കേടായി സുഹ്റാ കിടപ്പിലായിരുന്നു. ചികിത്സിക്കാൻ ആരും ഉണ്ടായിരുന്നില്ല. മരിക്കുന്നതിനു മുമ്പു നിന്റെ പേരു പറഞ്ഞു. നീ വന്നോ വന്നോ എന്നു പല തവണ ചോദിച്ചു.'

'എല്ലാം അല്ലാഹ്‌വിന്റെ വിധി!'

മജീദ് കുറേ സമയം തരിച്ചിരുന്നു.

എല്ലാം നിശ്ശബ്ദമായതുപോലെ.

പ്രപഞ്ചം ശൂന്യം.

ഇല്ല!...പ്രപഞ്ചത്തിന് ഒന്നും സംഭവിച്ചിട്ടില്ല. നഗരം ഇരമ്പുന്നു. സൂര്യൻ പ്രകാശിക്കുന്നുണ്ട്. കാററു വീശുന്നു. ഉള്ളിൽനിന്നു രോമകൂപങ്ങൾവഴി പൊന്തിയ തണുത്ത ആവിയിൽ മജീദ് കുളിച്ചുപോയി എന്നുമാത്രം. എല്ലാം അനാഥമായി. ജീവിതത്തിന് അർത്ഥമില്ലാതായിപ്പോയോ? പ്രപഞ്ചങ്ങളുടെ കരുണാമയനായ സ്രഷ്ടാവേ!

മജീദ് വീണ്ടും പാത്രങ്ങൾ കഴുകി ശ്രദ്ധയോടെ അടുക്കിത്തുടങ്ങി. മാതാപിതാക്കളും സഹോദരികളും എവിടെപ്പോകും? ആരു സഹായിക്കും? അല്ലാഹുവേ! കാരുണ്യത്തിൻെറ കൈ നീളുമോ?

സുഹ്റാ!

ഓർമകൾ... വാക്കുകൾ... പ്രവൃത്തികൾ... മുഖഭാവങ്ങൾ... ചിത്രങ്ങൾ. മനസ്സിലൂടെ എന്തെല്ലാമാണു പാഞ്ഞുവരുന്നത്! മരിക്കുന്നതിനു മുമ്പ് മജീദ് വന്നോ വന്നോ എന്നു ചോദിച്ചു.

ഓർമകൾ.

ഒടുവിലത്തെ ഓർമ:

അന്ന്...മജീദ് യാത്ര പറഞ്ഞ് ഇറങ്ങാൻ തുടങ്ങുകയായിരുന്നു. സുഹ്റാ എന്തോ പറയുവാൻ ആരംഭിച്ചു. മുഴുമിക്കുന്നതിനു മുമ്പ് ബസ്സിൻെറ ഹോൺ തുരുതുരാ ശബ്ദിച്ചു...ഉമ്മാ കയറിവന്നു...മജീദ് മുററത്തേക്കിറങ്ങി, പൂന്തോട്ടത്തിലൂടെ പടിയിറങ്ങി...ഒന്നു തിരിഞ്ഞുനോക്കി.

പടിഞ്ഞാറേ ചക്രവാളത്തിൽ തങ്കമേഘങ്ങൾ, ഇളം മഞ്ഞവെയിലിൽ മുങ്ങിയ വൃക്ഷങ്ങളും വീടും മുററവും പൂന്തോട്ടവും.

സഹോദരികൾ രണ്ടും മുഖം വെളിയിലേക്കു കാണിച്ചുകൊണ്ട് വാതിൽമറവിൽ. ബാപ്പാ ഭിത്തി ചാരി വരാന്തയിൽ. ഉമ്മാ മുററത്ത്.

നിറഞ്ഞ നയനങ്ങളോടെ ചെമ്പരത്തിയിൽ പിടിച്ചുകൊണ്ട്

പൂന്തോട്ടത്തിൽ—സുഹ്റാ.

പറയാൻ തുടങ്ങിയത് അപ്പോഴും അവളുടെ മനസ്സിലുണ്ടായിരുന്നിരിക്കണം.

എന്തായിരുന്നു അന്ന് ഒടുവിലായി സുഹ്റാ പറയാൻ തുടങ്ങിയത്?

○○